

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 06 No. 53 THE ONLINE OFFICIAL NEWS BULLETIN 2023 December 30

**SEASON OF EPIPHANY** | ദനഹാകാലം | ܥܕܢܐ ܕܕܢܚܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 1st Sunday after Christmas ♪1 **31** |  ♪8 Circumcision of our Lord ✠ Comme. of St. Basil the Great, St. Gregory & All Saintly Fathers and Malpans. New Year Day (Reshatho) **1** | ♪1 **2** |  ♪5 **Oath of Koonan Cross** 60th Mem. of H.H. Baselios Geevarghese II ✠ Catholicos (Devalokam Catholicate Aramana) Comme. of Mar Ahathalla Bava **3** | ♪1 **4** | ♪5 **5** |  ♪2 ✠ Denho/Denaha (Feast of the Epiphany) Baptism of our Lord **6** |



## പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായുടെ ക്രിസ്തുമസ് ആഘോഷം പുലിക്കുട്ടിശ്ശേരി ഹന്നാ ഭവനിൽ

കോട്ടയം: പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ ഇന്ന് പുലിക്കുട്ടിശ്ശേരി – ഹന്നാ ഭവനിലെ അന്തേവാസികളുമായി ക്രിസ്മസ് ആഘോഷത്തിൽ പങ്കുചേർന്നു. മുതിർന്ന സ്ത്രീകളെ സംരക്ഷിക്കുന്ന ഈ സ്ഥാപനത്തിൽ 65 അന്തേവാസികളാണുള്ളത്. അവർ പരിശുദ്ധ ബാവാ തിരുമേനിയുടെ മുമ്പിൽ വിവിധങ്ങളായ കലാപരിപാടികൾ അവതരിപ്പിച്ചു. പരിശുദ്ധ ബാവാ തിരുമേനി ക്രിസ്തുമസ് സന്ദേശം നൽകി. ക്രിസ്തുമസ് കേക്ക് മുറിച്ചു. കോടി വസ്ത്രങ്ങൾ ക്രിസ്തുമസ് സമ്മാനമായി അന്തേവാസികൾക്ക് നൽകി ഉച്ചഭക്ഷണത്തിലും പങ്കുചേർന്നു.




മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർഥി പ്രസ്ഥാനം 114–ാമത് വാർഷിക കോൺഫറൻസ് പത്തനംതിട്ട കാതോലിക്കേറ്റ് കോളജിൽ പ. ബസേലിയോസ് മാർത്തോമ്മ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ ഉദ്ഘാടനം ചെയ്യുന്നു. ബാബുജി കോശി, വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, ഡോ. ഏബ്രഹാം മാർ സെറാഫിം മെത്രാപ്പോലീത്താ, ജോൺസൺ കല്ലിട്ടതിൽ കോർഎപ്പിസ്കോപ്പ, ഫാ. ഡോ. വിവേക് വർഗീസ്, അഡ്വ. ബിജു ഉമ്മൻ, ഡോ. സിന്ധു ജോൺസ് തുടങ്ങിയവർ സമീപം.



ദേവലോകം കാതോലിക്കേറ്റ് അരമനയിൽ യൽദോ പെരുന്നാൾ ശുശ്രൂഷയ്ക്ക് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ മുഖ്യ കാർമ്മികത്വം വഹിച്ചു.



കണ്ടനാട് വിശുദ്ധ മർത്തമറിയം ഓർത്തഡോക്സ് കത്തീഡ്രലിൽ വെച്ച് നടത്തിയ കണ്ടനാട് വെസ്റ്റ് ഭദ്രാസന മർത്ത മറിയം വാർഷിക സമ്മേളനം പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ ഉത്ഘാടനം ചെയ്തു.



കായംകുളം കാദീശ കത്തീഡ്രലിന്റെ ഭാഗമായ പുതുപ്പള്ളി സെന്റ് മേരീസ് ചാപ്പലിന്റെ സുവർണ്ണ ജൂബിലി സമാപനം നടന്നു. യു. പ്രതിഭ എം.എൽ എ ഉത്ഘാടനം ചെയ്തു. ഏബ്രഹാം മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




**വിശ്വാസ പഠനം**

# അന്നഫുറായുടെ ക്രമം: രണ്ടാം ഭാഗം

## ഡോ. ഗീവർഗീസ് യൂലിയോസ് മെത്രാപ്പോലീത്താ



**(തുടർച്ച)**

വി. കുർബ്ബാനയിലെ പരിശുദ്ധാത്മാവാസവും കന്യകമറിയാമിനോടുള്ള വചനിപ്പും പ്രത്യേകം പഠനാർഹമാണ്. ഓരോ വി. കുർബ്ബാനയും വചനിപ്പിന്റെ ദിവ്യവേളയാണ്. The time of Holy Annunciation. “ഇതാ, ഞാൻ കർത്താവിന്റെ ദാസി; നിന്റെ വചനംപോലെ എനിക്ക് ഭവിക്കട്ടെ” (ലൂക്കോ. 1:38) എന്ന വി. മറിയാമിന്റെ സമർപ്പണ വാക്യം വി. കുർബ്ബാനയിലെ ഒരു താക്കോൽ വാക്യമാണ്. വി. കന്യകമറിയാമിനോടുള്ള അറിയിപ്പും (വചനിപ്പും), വി. കുർബ്ബാനയിലെ പ. റൂഹായുടെ ആവാസവും ഒന്നുതന്നെയാണെന്നും അതിനാൽ പ. ദൈവത്തെ വഹിക്കുന്ന മാതാവായി (Mother Theotokos) പ. സഭ പരിണമിക്കുന്നുവെന്നും, പാറക്കലീത്താ റൂഹാ സഭയിന്മേലും അമൂല്യമായ അർപ്പണത്തിന്മേലും ആവസിക്കുന്നതിലൂടെ (ആഗേൻ) തിരുശരീരരക്തങ്ങളുടെ ഓരോ ശുശ്രൂഷാവേളയിലും കൗദാശികമായി വചനിപ്പും ഗർഭധാരണവും ജനനവും നടക്കുകയും കാലാതീതനായവൻ കാലത്തിലേക്ക് ഇറങ്ങിവന്ന് ലോകത്തിന്റെ ജീവനുവേണ്ടി (യോഹ. 6:51) സമർപ്പിക്കപ്പെടുകയും ചെയ്യുന്നുവെന്ന് വി. ബസേലിയോസ് (The Divine Liturgy) വ്യക്തമായി പഠിപ്പിക്കുന്നു.

വചനിപ്പുമായി ബന്ധപ്പെടുത്തിയിട്ടുള്ള മോശ ബർകീപ്പായുടെ വ്യാഖ്യാനവും ശ്രദ്ധേയമാണ്: ‘പുത്രൻ കന്യകമറിയാമിൽ നിന്ന് ശരീരം സ്വീകരിക്കുവാൻ പിതാവ് പ്രസാദിച്ചു; പുത്രൻ ശരീരമെടുക്കുവാൻ അവളുടെ ഗർഭപാത്രത്തിൽ ഇറങ്ങി വസിച്ചു. റൂഹാ കന്യകയിൽ അവരോഹണം ചെയ്തു. ഇതേ പ്രവൃത്തിയാണ് ഓരോ വി. കുർബാനയിലും സംഭവിക്കുന്നത്. പ. സഭയിൽ, പ. ബലിപീഠത്തിൽ വി. കുർബ്ബാന ഉൽപ്പാദിതമാകുന്നു! വി. ബലിപീഠം കന്യകമറിയാമിന്റെ ഗർഭപാത്രവും പീലാസാ കന്യകയുടെ മടിത്തട്ടും എന്നൊക്കെ പിതാക്കന്മാർ വി. കുർബ്ബാനാ വ്യാഖ്യാനങ്ങളിൽ ശ്രദ്ധയോടെ പഠിപ്പിക്കുന്നു. ‘കന്യകയുടെ ഉദരത്തിൽ നിന്നും ജഡം ധരിച്ച വചനത്തിന്റെ ശരീരരക്തങ്ങൾ’ എന്ന് മാർ ദീവന്നാസ്യോസ് ബർസ്ലീബിയും രേഖപ്പെടുത്തുന്നു. ‘പുത്രന്റെ ശരീരം പിതാവിൽ നിന്നും പരിശുദ്ധാത്മാവ് പ. സഭയ്ക്ക് നൽകുന്നുവെന്നും’ അദ്ദേഹം പഠിപ്പിക്കുന്നതായി (Spirituality in Syriac Tradition) Prof. Sebastian Brock രേഖപ്പെടുത്തുന്നു. ചുരുക്കത്തിൽ വചനിപ്പുവേളയിൽ പ. റൂഹാ മൂലം ദൈവപുത്രൻ കന്യകമറിയാമിൽ നിന്നും ശരീരം സ്വീകരിച്ചതുപോലെ ഓരോ വി. കുർബ്ബാനയിലും അപ്പവീഞ്ഞുകളിന്മേൽ പ. റൂഹാ ആവസിച്ച് യേശുക്രിസ്തുവിന്റെ ശരീരരക്തങ്ങളായി അവയെ രൂപാന്തരപ്പെടുത്തുന്നു എന്ന് സാരം!

പ. സഭയിൽ വി. കുർബ്ബാനയുടെ ആരംഭം എന്ന വിഷയം വി. കുർബ്ബാനാ വ്യാഖ്യാതാക്കൾ എല്ലാം ഏതാണ്ട് ഒരേ രൂപത്തിൽ തന്നെ രേഖപ്പെടുത്തിയിട്ടുണ്ട്. പൗലോസ് അപ്പോസ്തലന്റെ കൊരിന്ത്യർക്കുള്ള ഒന്നാം ലേഖനവും (1 കൊരി 11) വി. ലൂക്കോസ് ഏവൻഗേലിയസ്തയുടെ എമ്മവൂസ് വിവരണവും (ലൂക്കോ. 24:13-35) വി. യൂഹാനോൻ ശ്ലീഹായുടെ തിബരിയോസ് വിവരണവും (യോഹ 21:1-14) ആധികാരിക രേഖകളായി പിതാക്കന്മാർ ഉദ്ധരിച്ചിട്ടുണ്ട്. ഈ അവസരങ്ങളിലെല്ലാം തന്റെ അന്ത്യഅത്താഴവേളയിൽ യേശു അപ്പവീഞ്ഞുകൾ എടുത്ത് അനുഷ്ഠിച്ച കർമ്മങ്ങളുടെ തനി ആവർത്തനം (അനമനേസീസ്) കാണുവാൻ കഴിയുന്നു.

എന്നാൽ അപ്പോഴും സഭ, ക്രിസ്തുശിഷ്യന്മാർ എന്നാണ് വി. കുർബ്ബാന അർപ്പിക്കുവാൻ ആരംഭമിട്ടത് എന്ന ചോദ്യം അവശേഷിക്കുന്നു. വി. പെന്തിക്കോസ്തി പെരുന്നാളിൽ പരിശുദ്ധാത്മാവ് സഭയിൽ ഇറങ്ങി ആവസിച്ചതിനു ശേഷം മാത്രമായിരുന്നു വി. ശ്ലീഹന്മാർ വി. കുർബ്ബാനാ അർപ്പണം ആരംഭിച്ചത് എന്നാണ് ഭൂരിപക്ഷം പേരുടെയും അഭിപ്രായം. കാരണം ‘എന്റെ ഓർമ്മയ്ക്കായി നിങ്ങൾ കൂടിവരുമ്പോഴേക്കും ഇപ്രകാരം ചെയ്യുവിൻ’ എന്ന് കർത്താവ് കല്പിച്ചുവെങ്കിലും ക്രിസ്തുവിന്റെ പുനരുത്ഥാനത്തിനും പെന്തിക്കോസ്തിക്കും ഇടയിലുള്ള സമയത്ത് ശ്ലീഹന്മാർ ആരെങ്കിലും ഈ ശുശ്രൂഷ നിർവഹിച്ചതായി തിരുവചനത്തിലോ അപ്പോസ്തലിക പാരമ്പര്യങ്ങളിലോ കാണുന്നില്ല. ‘സകല സത്യത്തിലും വഴിനടത്തുന്ന - പൂർത്തീകരിക്കുന്ന - ആത്മാവ് ക്രിസ്തുവിന്റെ ഉപദേശം ഓർമ്മപ്പെടുത്തി. വി. കുർബ്ബാന അർപ്പിക്കുവാൻ വി. ശ്ലീഹന്മാരെ ധൈര്യപ്പെടുത്തുകയും പഠിപ്പിക്കുകയും ചെയ്തുവെന്നാണ് വി. പാരമ്പര്യം.




പെന്തിക്കോസ്തി ദിനത്തിലെ പരിശുദ്ധാത്മാവിന്റെ ആവാസത്തെ തുടർന്ന് വി. ശ്ലീഹന്മാർ വി. കുർബ്ബാന അർപ്പണം തുടങ്ങി. “അവർ ശ്ലീഹന്മാരുടെ പഠിപ്പിക്കൽ സദാ കേട്ടുകൊണ്ടും, പ്രാർത്ഥനയിലും എവുക്കറിസ്ത്യാ ഖണ്ഡനത്തിലും സംബന്ധിച്ചുകൊണ്ടിരിക്കുകയും ചെയ്തു” (അപ്പോ. 2:42). പെന്തിക്കോസ്തി കഴിഞ്ഞുള്ള ബുധനാഴ്ചയാണ് ആദ്യമായി വി. കുർബ്ബാന അർപ്പിക്കപ്പെട്ടതെന്നും, നമ്മുടെ കർത്താവിന്റെ സഹോദരനും യെരുശലേമിലെ ഒന്നാമത്തെ എപ്പിസ്കോപ്പായുമായ യാക്കോബ് ശ്ലീഹാ ആദ്യം വി. കുർബ്ബാന അർപ്പിച്ചുവെന്നും ആദ്യമായി പ. കന്യകമറിയാമും തുടർന്ന് പ. പത്രോസ് മുതൽ ശ്ലീഹന്മാർ അവരുടെ മൂപ്പുമുറയനുസരിച്ച് വി. കുർബ്ബാന സ്വീകരിച്ചുവെന്നും പൗരസ്ത്യ സഭകളുടെ രേഖകളിൽ കാണുന്നു.

പുനരുത്ഥാനത്തിനും സ്വർഗ്ഗാരോഹണത്തിനും ഇടയ്ക്ക് കർത്താവ് അപ്പം എടുത്ത്, വാഴ്ത്തി, നുറുക്കി ശിഷ്യന്മാർക്ക് കൊടുത്ത സന്ദർഭങ്ങൾ എല്ലാം തന്നെ പുനരുത്ഥാനം നടന്ന ആഴ്ചവട്ടത്തിന്റെ ഒന്നാംനാളായ ഞായറാഴ്ചകൾ ആയിരുന്നുവെന്നും ഈ പാരമ്പര്യം നിലനിർത്തിക്കൊണ്ട് ഞായറാഴ്ചകളിൽ വി. കുർബ്ബാന അർപ്പണം ആരാധനയുടെ അനിഷേധ്യഭാഗമായി തീരണമെന്ന ചിന്ത ഉണ്ടായി എന്നും മനസ്സിലാക്കാം. “ആഴ്ചവട്ടത്തിന്റെ ഒന്നാം നാൾ ഞങ്ങൾ അപ്പം നുറുക്കുവാൻ കൂടിവന്നപ്പോൾ” എന്ന് അപ്പോ. 20:7-ൽ നാം വായിക്കുന്നു. ചുരുക്കത്തിൽ വിശുദ്ധ സഭയിൽ നമ്മുടെ കർത്താവിനാൽ വി. പൗരോഹിത്യം ലഭിച്ച അപ്പോസ്തലന്മാരും തുടർന്ന് അവരിൽ നിന്നും പൗരോഹിത്യനൽവരം പ്രാപിച്ച പിൻഗാമികളും വി. പെന്തിക്കോസ്തി പെരുന്നാൾ മുതൽ യവുക്കറിസ്ത്യാ ശുശ്രൂഷ നിർവഹിച്ചുപോന്നു.

വി. കുർബ്ബാനയിലെ ഏതെങ്കിലും ഒരു പ്രത്യേക നിമിഷത്തിലാണ് അപ്പ-വീഞ്ഞുകൾ കർത്തൃശരീര-രക്തങ്ങളായി രൂപാന്തരപ്പെടുന്നത് എന്ന് ഓർത്തഡോക്സ് സഭകൾ പഠിപ്പിക്കുന്നില്ല. എന്നാൽ ശുശ്രൂഷയിൽ പരിശുദ്ധാത്മാവാസത്തിനുവേണ്ടിയുള്ള പ്രാർത്ഥനയും കൈയ്യാവസിപ്പും പ്രഖ്യാപനവും ഒക്കെ അനിവാര്യമായ ഭാഗങ്ങൾ ആണെന്നും കാർമ്മികൻ ആയത് പൂർണ്ണ ശ്രദ്ധയോടും സമർപ്പണത്തോടും കൂടെ നിർവ്വഹിക്കണമെന്നും പഠിപ്പിക്കുന്നുണ്ട്. വി. മാമോദീസാ, വി. മൂറോൻ അഭിഷേകം, വി. പൗരോഹിത്യ നൽവര ശുശ്രൂഷ ആദിയായ കർമ്മങ്ങളിലെ കേന്ദ്രബിന്ദുവും പരമപ്രധാന ഭാഗവും ‘കൊയിത്തോറൂഹോ കാദീശോ’ (പ. റൂഹായുടെ ആവാസത്തിനുള്ള ആഹ്വാനവേള) എന്ന ഭാഗമാണെന്നും കാണാം. ഇക്കാരണത്താൽ കാർമ്മികൻ പൂർണ്ണ

മായും അംശവസ്ത്രങ്ങൾ ധരിച്ച് കാനോനിക പ്രാർത്ഥനകൾ പൂർത്തിയാക്കിയും പൂർണ്ണസമർപ്പണത്തോടെ "കർത്താവേ എന്നോടു ഉത്തരമരുളേണമെ" എന്ന ഏലിയാവിന്റെ പ്രാർത്ഥന മൂന്നു തവണ ആവർത്തിച്ചും (1 രാജാ. 18:37) മാത്രമേ ഈ ശുശ്രൂഷ നിർവ്വഹിക്കുവാൻ പാടുള്ളു എന്ന് കാണുന്നു. എന്നാൽ മറ്റു ശുശ്രൂഷകളിൽ വി. ത്രിത്വനാമത്തിൽ വസ്തുക്കളിൽ റൂശ്മാ ചെയ്യുമ്പോൾ പ. റൂഹായെ പ്രത്യേകം ക്ഷണിക്കുന്ന (epiclesis) പ്രാർത്ഥനയോ ഏലിയാവിന്റെ പ്രാർത്ഥനയോ ഇല്ല എന്നതിനാൽ പൂർണ്ണ അംശവസ്ത്രത്തിന്റെയും ആവശ്യം ഇല്ല (വിവാഹ കൂദാശയിൽ പ്രധാന കാർമ്മികൻ പൂർണ്ണ അംശവസ്ത്രം ധരിക്കണമെന്നത് ഈയിടെ മാത്രം ആരംഭിച്ചതും കാനോനിക അടിത്തറ ഇല്ലാത്തതുമായ ഒരുതരം ബാഹ്യമായ ഭക്തി പ്രകടനമായി മാത്രം മനസ്സിലാക്കാം).

"ഭൂമിയിൽ നിന്നുള്ള അപ്പം പരിശുദ്ധാത്മ ആവാസത്തിനുശേഷം സാധാരണ അപ്പമല്ല, യവുക്കറിസ്ത്യായാണ് എന്നും തന്മൂലം ആയത് സ്വീകരിച്ചശേഷം നമ്മുടെ ശരീരം നാശത്തിന് വിധേയപ്പെടുന്നില്ല, മറിച്ച് സ്വർഗ്ഗീയ പുനരുത്ഥാനത്തിന്റെ പ്രത്യാശയുള്ളതായി തീരുന്നു" എന്നും വി. ഐറേനിയോസ് പഠിപ്പിക്കുന്നു. റൂഹാ ക്ഷണപ്രാർത്ഥനയിലൂടെ വിശ്വാസസമൂഹം തന്നെ പരിശുദ്ധാത്മ സംസർഗ്ഗത്തിൽ രൂപാന്തരപ്പെടുന്നുവെന്ന ആശയം യെരുശലേമിലെ വി. കൂറിലോസും രേഖപ്പെടുത്തുന്നുണ്ട്. "ആത്മാവ് സ്പർശിക്കുന്നത് ശുദ്ധീകരിക്കപ്പെടുകയും രൂപാന്തരപ്പെടുകയും ചെയ്യുന്നു" എന്നതാണ് അദ്ദേഹത്തിന്റെ സാക്ഷ്യം. ഇതേ ആശയങ്ങൾ മൊപ്പെസ്ത്യായിലെ തിയഡോർ, നിസിബിസിലെ നർസായി തുടങ്ങിയവരും ആവർത്തിക്കുന്നുണ്ട്.

വി. കുർബ്ബാന സ്ഥാപനവചനങ്ങൾ ('ഇത് എന്റെ ശരീരം, ഇത് എന്റെ രക്തം' എന്ന നമ്മുടെ കർത്താവിന്റെ വചനങ്ങൾ) അപ്പവീഞ്ഞുകളെ കാസാ–പീലാസാകളിൽ എടുത്ത് കാർമ്മികൻ പ്രഖ്യാപിക്കുന്നതും തുടർന്നുള്ള പരിശുദ്ധ റൂഹാ ആഹ്വാനപ്രാർത്ഥനയും അപേക്ഷയും കൈയ്യാവസിപ്പും പ്രഖ്യാപനവുമൊക്കെ ഏറെ അനുതാപത്തോടെ നിർവഹിക്കപ്പെടണമെന്നും അവ നാടകീയമാക്കി തീർക്കുന്നവൻ ശാപത്തിന് പാത്രീഭൂതനാകുമെന്നും പിതാക്കന്മാർ പ്രത്യേകം ഓർമ്മിപ്പിക്കുന്നുണ്ട്. നാടകീയമാക്കുന്നവൻ - നാടകം കളിക്കുന്നവൻ - അതിന്റെ പ്രതിഫലം പ്രാപിക്കുമെന്നും ചൂണ്ടിക്കാണിക്കപ്പെടുന്നു!

പൂർവീക പൗരസ്ത്യ സഭകളിൽ കർത്തൃശരീരരക്തങ്ങളുടെ ശുശ്രൂഷയിലെ മർമ്മപ്രധാന ഭാഗവും കേന്ദ്രബിന്ദുവും 'എപ്പിക്ലിസീസ്' എന്ന സംജ്ഞയിലറിയപ്പെടുന്ന പരിശുദ്ധാത്മാവാസ വേളയാണ് എന്ന് ഈ അദ്ധ്യായത്തിലൂടെ ചർച്ച ചെയ്യപ്പെട്ടു. അന്നഫുറാ ക്രമത്തിന്റെ പ്രധാന ഭാഗമായ അനമനേസിന്റെ (അനുസ്മരണം) പൂർത്തീകരണവും വിശദീകരിക്കപ്പെട്ടു. ഒപ്പം വചനിപ്പിന്റെയും പെന്തിക്കോസ്തിയുടെയും വർത്തമാനകാലീകരണവും അനുഭവവേളയുമാണത്. പരിശുദ്ധാത്മാവിന്റെ അനർഘ, അതുല്യ നിമിഷങ്ങളിൽ അപ്പവീഞ്ഞുകളുടെ തിരുശരീര-രക്തങ്ങളായുള്ള രൂപാന്തരീകരണം പൂർത്തീകരിക്കപ്പെടുന്നു.

പരിശുദ്ധ റൂഹാ അവരോഹണം ചെയ്തു ആവസിക്കുന്നത് സമർപ്പണ വസ്തുക്കളിന്മേൽ മാത്രമല്ല, വിശ്വാസസമൂഹത്തിന്മേലും സഭയിലും പ്രപഞ്ചത്തിന്മേൽ മുഴുവനുമാണ് എന്ന് വി. ഐറേനിയോസിന്റെ വാക്കുകളിൽ നിന്നും പഠിക്കുവാനും പരിശുദ്ധാത്മാവാസവേളയിൽ ഈ ലോകം പുതുക്കപ്പെട്ടു നവീകരിക്കപ്പെടുന്നതിനോടൊപ്പം വിശ്വാസികൾ ദൈവീകരായി പരിണമിച്ചു പരിശുദ്ധാത്മ ഫലങ്ങൾ പുറപ്പെടുവിക്കുന്നതിനും അവരെ സംജ്ഞരാക്കുകയും ആയതിന് വേണ്ട ശക്തി അവർക്ക് പകരപ്പെടുകയും ചെയ്യുന്നു എന്ന് ആഴത്തിൽ ഉൾക്കൊള്ളുവാനും കഴിയുന്നു.

"ലിറ്റർജി (വി. കുർബ്ബാന) കേവലം ദൈവവചനത്തിന് ചുറ്റുമുള്ള വിശ്വാസികളുടെ സമ്മേളനമല്ല, ഒപ്പം കർത്തൃവിരുന്നിന് മാത്രമായുള്ള വിശ്വാസികളുടെ കൂടിവരവുമല്ല. അത് പെന്തിക്കോസ്തിയുടെ കൂടിവരവാണ്. നമ്മളിലും നമ്മുടെമേലും പരിശുദ്ധാത്മാവ് അവരോഹണം ചെയ്യുന്നതിന്റെ അടയാളമുദ്രയാണ്' എന്ന് പൗരസ്ത്യ ആരാധനയുടെ വേദശാസ്ത്ര ചിന്താധാരകൾ ആഴത്തിൽ പഠിച്ചിട്ടുള്ള ഫാ. ലെവ് ഗിലറ്റ് (Serve the Lord' by Fr. Lev Gillet) രേഖപ്പെടുത്തുന്നു.

ഇത്രയും ശ്രേഷ്ഠമായ അനുഭവം നൽകുന്ന ആരാധനയിൽ ശ്രദ്ധയോടെ പങ്കെടുക്കുകയും അമേയമായ ആ അനുഭവം പൂർണ്ണതയിൽ ഉൾക്കൊള്ളുവാൻ ശ്രമിക്കുകയും ചെയ്യുന്നവരുടെ എണ്ണം തുലോം കുറഞ്ഞുവരുന്നുവോ എന്ന ആശങ്കയോടെയാണ് ബഹു. ഡോ. ജോർജ് കോശി അച്ചൻ ഈ അദ്ധ്യായം അവസാനിപ്പിക്കുന്നത്. അപ്രസക്തങ്ങളും സഭാജീവിതത്തിൽ തീർത്തും അനാവശ്യങ്ങളുമായ പല കാര്യങ്ങൾക്കും അമിത പ്രാധാന്യം നൽകി അവയെ വി. കൂദാശകൾ പോലെ കാണുകയും എന്നാൽ സഭയുടെ അടിസ്ഥാനതത്വങ്ങളെ പരിഗണിക്കാതിരിക്കുകയോ ബോധപൂർവ്വം അവഗണിക്കുകയോ ചെയ്യുന്ന സംഭവങ്ങൾ വർത്തമാനകാലത്ത് കൂടിവരുന്നുവെന്ന സങ്കടവും വിമർശനവും അദ്ദേഹം ഈ അദ്ധ്യായത്തിലും ആവർത്തിക്കുന്നുണ്ട്. 'ഇത് പരിതാപകരം മാത്രമല്ല ശിക്ഷാർഹവുമാണെന്ന്' അദ്ദേഹം സമാപന വാക്കുകളിലും എഴുതുന്നു.

ആരാധനയുടെ "നാഴിക എത്ര ഭയങ്കരവും ഭ്രമിക്കത്തക്കതുമാകുന്നു." ആ വിസ്മയ നേരത്തിന്റെ അതുല്യതയും സ്വർഗ്ഗീയ മാനവും സഭാംഗങ്ങൾ തിരിച്ചറിഞ്ഞിരുന്നുവെങ്കിൽ! വിശ്വാസികൾ ശുശ്രൂഷകളിൽ യഥാസമയം പങ്കുകൊള്ളുവാൻ ശ്രമിക്കുകയും ശ്രദ്ധിക്കുകയും ചെയ്തിരുന്നുവെങ്കിൽ! വി. സഭ എത്ര ധന്യവതിയാകുമായിരുന്നു' എന്ന ആത്മരോദനത്തോടെയാണ് ബഹു. അച്ചൻ ഈ അദ്ധ്യായം അവസാനിപ്പിച്ചിരിക്കുന്നത്.

ഗവേഷണപഠനം നടത്തുന്നവർക്ക് ഏറെ പ്രയോജനം ചെയ്യുന്നവിധത്തിലുള്ള നല്ല end notes ഉം ബിബ്ലിയോഗ്രഫിയും ഈ അദ്ധ്യായത്തിലും ബഹു. അച്ചൻ ഏറെ സൂക്ഷ്മതയോടെ നൽകിയിട്ടുണ്ട്.



**അലക്സിയോസ് മാർ യൗസേബിയോസ് കുവൈറ്റ് ഇന്ത്യൻ അംബാസിഡർ Dr. Adarsh Swaika യുമായി കൂടിക്കാഴ്ച നടത്തി. ഫാ. ജോൺ ജേക്കബ്, ഇടവക ട്രസ്റ്റി ജെയിംസ് ജോർജ്, കുവൈറ്റ് മഹാഇടവക വികാരി ഫാ. ഡോ. ബിജു പാറക്കൽ എന്നിവരും സന്നിഹിതരായിരുന്നു.**




**എം.ജി.ഒ.സി.എസ്.എം. 114-ാമത് വാർഷിക കോൺഫറൻസിനോട് അനുബന്ധിച്ച് പ്രീത് ചന്ദനപ്പള്ളി എഡിറ്റ് ചെയ്ത് മീഡിയ & പബ്ലിസിറ്റി കമ്മിറ്റിയും മനസ് മാസികയും ചേർന്ന് പ്രസിദ്ധീകരിച്ച 'ആത്മീയ സംഗമത്തിന്റെ പാദമുദ്രകൾ' എന്ന ചരിത്ര പുസ്തകം ഡോ. ഏബ്രഹാം മാർ സെറാഫീം, ഡോ. സഖറിയ മാർ സേവേറിയോസിന് നൽകി പ്രകാശനം ചെയ്തു. ഫാ. സി. കെ. തോമസ്, ഫാ. ഡോ. വിവേക് വർഗീസ്, ആൽവിൻ ഈശോ കോശി, ഡോ. അനു പടിയറ എന്നിവർ സമീപം.**

# സമാധാനത്തിന്റെ 'വലിയ ബാവാ'


### ഫാ. ഡോ. കെ. എം. ജോർജ്


വിശ്വസംസ്കൃതിക്കു നമ്മുടെ രാജ്യം നൽകിയ വിശിഷ്ട ദാനങ്ങളിൽപ്പെട്ടതാണ് ഗുരു, ഋഷി, യോഗി, ആചാര്യൻ, മുനി തുടങ്ങിയ പദങ്ങൾ. ആ വാക്കുകൾക്കു മാറ്റും മിഴിവുമേകി തിളങ്ങുന്ന മൂർത്ത രൂപങ്ങൾ ഇന്ന് ഏറെയില്ല. അതുകൊണ്ടാവണം ആത്മാഭിമുഖ്യമുള്ള ഭാരതീയരെല്ലാം ഏതാണ്ടൊരു ഗൃഹാതുരതയോടെ ആ വാക്കുകൾ കേൾക്കുന്നതും ഉരുവിടുന്നതും.

മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രധാന മേലദ്ധ്യക്ഷനായി 34 വർഷം സഭയെ നയിച്ച പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായെ അടുത്തറിഞ്ഞവർ അദ്ദേഹത്തെ വിശേഷിപ്പിക്കുന്നത് മുൻപറഞ്ഞ വാക്കുകൾ ഉപയോഗിച്ചാണ്. പൗരസ്ത്യ യൗഗിക പാരമ്പര്യത്തിന്റെ കണ്ണിയായി അതിനെ സ്വജീവിതത്തിൽ സാക്ഷാത്ക്കരിച്ച ആചാര്യനും പിതാവുമാണദ്ദേഹം.

നൂറ്റാണ്ടുകളുടെ വൈദേശികാധീശത്വത്തിൽ നിന്ന് മോചനം നേടി, അപ്പോസ്തോലികമായ തനിമ തേടിയ മലങ്കരസഭയെ സ്വാതന്ത്ര്യത്തിന്റെയും സമാധാനത്തിന്റെയും സ്വസ്ഥമായ തീരങ്ങളിലേക്കു നയിച്ച "വലിയ ബാവാ"യ്ക്കു ബഹുമുഖ വ്യക്തിത്വമാണ്. സഭാ സമാധാനത്തിനുവേണ്ടി തീക്ഷ്ണമായി ആഗ്രഹിക്കുകയും പ്രാർത്ഥിക്കുകയും ചെയ്ത ആ ഇടയശ്രേഷ്ഠൻ 1958-ൽ കോട്ടയം പഴയസെമിനാരിയിൽ വെച്ച് അനുരഞ്ജനത്തിന്റെ അപൂർവ നിമിഷത്തിനു കാർമികനായി ഭവിച്ചു. മനുഷ്യരുടെ അധികാരക്കൊതിയും അഹങ്കാരവും കൊണ്ട് മാത്രം പിന്നീട് നഷ്ടീഭവിച്ച അമൂല്യമായ സമാധാനത്തിനുവേണ്ടി ആ മഹാപുരുഷന്റെ ആത്മാവ് തേങ്ങുന്നുണ്ടാവണം.

1958-ലെ സഭാ സമാധാനവും ഐക്യവും വലിയ അബദ്ധമായിപ്പോയി എന്ന് ചിന്തിക്കുന്ന കുറെപ്പേർ നിർഭാഗ്യവശാൽ പിന്നീട് മലങ്കരസഭയിലുണ്ടായി. എന്താണ് അങ്ങനെയുള്ളവരുടെ ക്രിസ്തീയദർശനവും സഭാവിജ്ഞാനീയവും എന്ന് അവർ ഒരിക്കലും വ്യക്തമാക്കിയിട്ടില്ല. അഖണ്ഡമായ സാത്വിക പൈതൃക പാരമ്പര്യത്തിന് വലിയ മൂല്യം കല്പിക്കുന്ന ഗീവർഗീസ് ദ്വിതീയൻ ബാവായെപ്പോലെയുള്ള ശ്രേഷ്ഠാചാര്യന്മാർ കാണിച്ചുതന്ന ക്രിസ്തുമാർഗ്ഗമല്ല അവരുടേത് എന്ന് തീർത്ത് പറയാം.

ഒരു പുരുഷായുസ് മുഴുവൻ മലങ്കരയുടെ സമാധാനത്തിനുവേണ്ടി കരഞ്ഞു പ്രാർത്ഥിക്കുകയും, ക്ലേശങ്ങൾ പേറി, ശാന്തി തീർത്ഥം തേടി കടൽ താണ്ടുകയും, എതിർപക്ഷക്കാരെന്ന് സ്വയം വിളിച്ചവരെ കനിവോടെ സ്വന്തം മക്കളായി കാണുകയും, അവസാനം, വൃദ്ധനായ ശിമയോനെപ്പോലെ, സമാധാന ശിശുവിനെ കൈയിലെടുത്ത്, ഒരു ജനതയുടെ രക്ഷാവെളിച്ചം കണ്ട് സ്വർഗ്ഗീയ പിതാവിനെ മഹത്വപ്പെടുത്തി, സമാധാനത്തോടെ കടന്നുപോവുകയും ചെയ്ത ഈ പിതാവും അദ്ദേഹത്തിന്റെ വിശുദ്ധരായ പൂർവ്വസൂരികളും ഇന്ന് തങ്ങളുടെ പിൻഗാമികളായ നമ്മോട് എന്തായിരിക്കും കല്പിക്കുക എന്ന് നമുക്ക് സങ്കൽപ്പിക്കാവുന്നതേയുള്ളു. ദൈവജനത്തെ ദൈവികമായ സ്നേഹത്തിലേയ്ക്കും ക്ഷമയിലേയ്ക്കും, സത്യത്തിലേയ്ക്കും നീതിയിലേയ്ക്കും നിരന്തരം വഴി നടത്താൻ, ദൈവജനത്താൽ തിരഞ്ഞെടുക്കപ്പെടുകയും പരിശുദ്ധാത്മാവിനാൽ അഭിഷേകം പ്രാപിക്കുകയും ചെയ്യുന്നവരാണ് സഭയുടെ ഇടയന്മാർ എന്ന വിവേകപൂർണ്ണമായ തിരിച്ചറിവും ജ്ഞാനവും നമുക്കു നഷ്ടപ്പെട്ടോ എന്നന്വേഷിക്കാനായിരിക്കും ഒരു പക്ഷേ അവർ ഇന്ന് നമ്മോട് ആവശ്യപ്പെടുന്നത്.

ഒരേ വിശ്വാസവും ഒരേ രക്തവുമുള്ള മലങ്കരയുടെ മക്കളെ ഒരു നൂറ്റാണ്ട് കടന്നു വിരുദ്ധതയുടെ മഹാ ശാപത്തിൽ നിന്ന് വിമോചിപ്പിക്കാൻ ദൈവം ഒരുക്കിത്തന്ന എല്ലാ വഴികളെയും പുറംകൈ കൊണ്ട് തട്ടിയെറിഞ്ഞ് നാം മുമ്പോട്ടുപോയാൽ പൊതുസമൂഹത്തിന് മുമ്പിലും ദൈവത്തിന്റെ നീതിപീഠത്തിന് മുമ്പിലും നമുക്ക് മാപ്പ് ലഭിക്കുകയില്ല എന്ന് നമ്മുടെ സാത്വികരായ ഗുരുക്കന്മാർ പറയും. "നിങ്ങളുടെ മക്കൾ നിങ്ങൾക്ക് വിധികർത്താക്കളായിത്തീരും" (മത്തായി 12:27) എന്ന കർത്താവിന്റെ പ്രവചനം ഒരു തരത്തിൽ ഇപ്പോൾ സെക്കുലർ മാധ്യമങ്ങളിലും പൊതുവേദികളിലും നമുക്കിടയിൽ നിവൃത്തിയായിക്കൊണ്ടിരിക്കുന്നു എന്ന് നാം അനുതാപത്തോടും കണ്ണീരോടും കൂടി തിരിച്ചറിയണം.



ഓർമ്മ ജനുവരി 3-ന്
ദേവലോകം കാതോലിക്കേറ്റ് അരമനയിൽ

ഇന്ത്യയിൽ വിശുദ്ധ തോമസ് അപ്പോസ്തോലന്റെ വരവു മുതൽ നിലനിന്ന പൗരസ്ത്യ ക്രിസ്തീയാദ്ധ്യാത്മികതയ്ക്ക് ഹൈന്ദവ-ബൗദ്ധ-ജൈന പാരമ്പര്യങ്ങളുമായി ആത്മബന്ധമുണ്ട്. പോർട്ടുഗീസുകാരും ഇംഗ്ലീഷുകാരുമായ പാശ്ചാത്യ മിഷനറിമാരുടെ വരവോടുകൂടി ഏഷ്യൻ പാരമ്പര്യത്തിലെ പുരാതനമായ ഈ പൗരസ്ത്യ ക്രിസ്തീയത പീഡനവിധേയമാവുകയും കുറെയൊക്കെ അന്യം നിൽക്കുകയും ചെയ്തു. അതുകൊണ്ടു നിർഭാഗ്യവശാൽ ഇന്നും ഇന്ത്യയിലെ അക്രൈസ്തവരായ ബുദ്ധിജീവികൾ ക്രിസ്തീയ പാരമ്പര്യത്തെ അറിയുന്നത് റോമൻ കത്തോലിക്കരും പ്രൊട്ടസ്റ്റന്റുകാരുമായ പാശ്ചാത്യർ പഠിപ്പിച്ച സംഗതികളിലൂടെയാണ്. പാശ്ചാത്യരുടേതിൽ നിന്ന് വളരെ വിഭിന്നമായ വേദശാസ്ത്ര സങ്കൽപ്പങ്ങളും ആദ്ധ്യാത്മികതയുമുള്ള കേരളത്തിലെ പൗരസ്ത്യ ക്രിസ്തീയ പാരമ്പര്യം കൊളോണിയൽ വാഴ്ചയുടെ അധീശശോഭയിൽ ഭാരതീയമായ മറ്റു പലതിനെയുംപോലെ അവഗണിക്കപ്പെട്ടു.

ഇവിടെയാണ് ഗീവർഗീസ് ദ്വിതീയൻ ബാവായെപ്പോലെ മഹർഷിതുല്യരായ ക്രിസ്തീയാചാര്യന്മാർ സ്വന്തം ജീവിതത്തിൽ നടത്തിയ ആദ്ധ്യാത്മിക പരീക്ഷണത്തിനു പ്രസക്തിയേറുന്നത്. പൗരസ്ത്യ ഓർത്തഡോക്സ് ക്രിസ്തീയതയിൽ ആദ്ധ്യാത്മികത അനുഭവനിഷ്ഠമാണ്. ഈശ്വരജ്ഞാനം അനുഭവത്തിൽ നിന്ന് ഉരുത്തിരിയണം. അതുകൊണ്ട് ദൈവവിജ്ഞാനീയം സൈദ്ധാന്തികമായ

ആശയനിർമാണമല്ല. ഈശ്വര സാക്ഷാത്ക്കാരത്തിനുള്ള ചവിട്ടുപടികളിലൊന്നാണ്. യേശുക്രിസ്തുവിൽ വിളങ്ങിയ ദിവ്യസാന്നിധ്യത്തെ സ്വാംശീകരിച്ച് ക്രിസ്തുസാരൂപ്യം പ്രാപിക്കാനാണ് ആരാധകർ ശ്രമിക്കുന്നത്.

ഗീവർഗീസ് ദ്വിതീയൻ ബാവായും അദ്ദേഹത്തിന്റെ ഗുരുവായ പരുമല തിരുമേനിയും, സമകാലികനായ പാമ്പാടി മാർ ഗ്രീഗോറിയോസും ആധുനിക പാശ്ചാത്യ വിദ്യാഭ്യാസത്തിൽ ഉയർന്ന ബിരുദങ്ങൾ നേടിയവരല്ല. പക്ഷേ, പൗരസ്ത്യ ക്രിസ്തീയ വിദ്യയുടെ കാതലായ രഹസ്യം തൊട്ടറിഞ്ഞ്, അതിനെ ഭാരതത്തിലെ പുരാതനമായ ആത്മവിദ്യയുമായി സമ്മേളിപ്പിച്ച്, ജീവിതഗന്ധിയായ ഒരു ദൈവശാസ്ത്രം രൂപപ്പെടുത്തിയവരാണ് മൂവരും. ഈ മാതൃക പിന്തുടർന്ന നിരവധി മെത്രാന്മാരും വൈദികരും സാധാരണ സ്ത്രീപുരുഷന്മാരും ഇവിടെ ഉണ്ടായിട്ടുണ്ട് എന്നത് സ്മരണീയമാണ്. പുസ്തകത്താളുകളിൽ എഴുതപ്പെട്ട വാക്കുകളിലൂടെ, സൈദ്ധാന്തികമായ സമന്വയമല്ല അവർ ഉന്നംവച്ചത്.

നിസ്തന്ദ്രമായ പ്രാർത്ഥനയും ഉപവാസവും തപോനിഷ്ഠയും വേദാനുധ്യാനവും മൂലം, രക്ഷകനായ ക്രിസ്തുവിൽ തെളിഞ്ഞുനിന്ന കരുണയും മനുഷ്യസ്നേഹവും ആർദ്രമാനസവും അവർ സ്വായത്തമാക്കി. അവരുപയോഗിച്ച യോഗസാധനകളും തപശ്ചര്യകളും ഭാരതീയ പാരമ്പര്യത്തിൽ നിന്നും പൗരസ്ത്യ ക്രിസ്തീയതയിൽ നിന്നും ഒരുപോലെ കൈക്കൊണ്ടവയാണ്. സമന്വയം നടന്നത് ജീവിതത്തിലാണ്; ഇന്ന് ചില ദൈവശാസ്ത്രജ്ഞന്മാർ നടത്തുവാൻ ശ്രമിക്കുന്നതുപോലെ മസ്തിഷ്ക്കത്തിലെ അമൂർത്തമായ സൈദ്ധാന്തികതലങ്ങളിലല്ല.

ചിട്ടയായ അനുഷ്ഠാനങ്ങളിൽ അതീവ തൽപരനായിരുന്നു വലിയ ബാവാ. കുർബാനയിൽ കേന്ദ്രീകൃതമായ അനുഷ്ഠാന തീക്ഷ്ണത ഒരിക്കലും ആചാരനിബദ്ധതയുടെ ജാഡ്യത്തിലേക്ക് അദ്ദേഹത്തെ നയിച്ചില്ല, പ്രത്യുത, ഓരോ കർമ്മാനുഷ്ഠാനവും ദിവ്യരഹസ്യങ്ങളുടെ ആഴമായ അനുധ്യാനത്തിൽ വിലയം പ്രാപിച്ചു. ആരാധനയിലെ മന്ത്രാക്ഷരികൾ അക്ഷയതയുടെ കവാടപരമ്പരകൾ അദ്ദേഹത്തിനു തുറന്നു കൊടുത്തു. അതുകൊണ്ട് അത്തരം അനർഘനിമിഷങ്ങളിൽ അദ്ദേഹത്തിന്റെ മുഖം പ്രകാശിതമാകുന്നതും ശബ്ദം സാഗരഗാംഭീര്യമാർജ്ജിക്കുന്നതും കൂടെയുള്ളവർ കണ്ട് വിസ്മയിച്ചിട്ടുണ്ട്. സീനായ് മലയുടെ ഉയരങ്ങളിൽ ദിവ്യദർശനം കണ്ട മോശയുടെ മുഖത്തിന്റെ ത്വക്ക് പ്രകാശിച്ചതുപോലെ, താബോർ മലയിൽവച്ച് തന്റെ രക്ഷകനും ഗുരുവുമായ യേശുവിന്റെ ശരീരം ഉജ്ജ്വലശോഭയണിഞ്ഞതുപോലെ, പൂഴിയായ നമ്മുടെ ശരീരത്തിനും ഈ ദിവ്യപ്രപഞ്ചത്തിനും സാധ്യമായ രൂപാന്തരത്തെ അനുഭവിച്ചറിഞ്ഞവനായിരുന്നു ബാവാ തിരുമേനി.

നന്മതിന്മകളെ വിവേചിച്ചറിയാനും അതീന്ദ്രിയതയുടെ 'വാസന'കളെ മണത്തറിയാനുമുള്ള സവിശേഷമായ ഉൾക്കാഴ്ച പരിശുദ്ധാത്മാവിൽനിന്ന് അദ്ദേഹത്തിനു ലഭിച്ചിരുന്നു. നമ്മുടെ യാഥാർത്ഥ്യബോധത്തിന്റെ അതിരുകളിൽ സ്ഥലകാലങ്ങൾ തൂക്കിയ കനത്ത തിരശീലകളെ ഇടയ്ക്കിടെ വകഞ്ഞുമാറ്റി സത്യത്തിന്റെയും നന്മയുടെയും ഒളിമിന്നൽ അദ്ദേഹം ദർശിക്കുമായിരുന്നു. അതുകൊണ്ട് നല്ല ആത്മാവിനെയും ദുരാത്മാവിനെയും പേരെടുത്തു പറയുന്ന രീതിയായിരുന്നു തിരുമേനിയുടേത്. അദ്ദേഹത്തിന്റെ അടുത്തു ചെല്ലാൻ പലർക്കും ഭയമുണ്ടായിരുന്നതും ഇതുകൊണ്ടാണ്. ഓർത്തഡോക്സ് പാരമ്പര്യത്തിൽ ആത്മീയ ഗുരുക്കന്മാരായി അംഗീകരിക്കപ്പെടുന്നവർക്ക് അവശ്യം വേണ്ട വരമാണ് ഈ വിവേചനശക്തിയുള്ള ഉൾക്കാഴ്ച.

ഗുരുവായ പരുമല തിരുമേനിയും ശിഷ്യനായ ഗീവർഗീസ് ദ്വിതീയൻ ബാവായും തമ്മിലുണ്ടായിരുന്ന ഗുരു-ശിഷ്യ ബന്ധം ഭാരതീയവും പൗരസ്ത്യവുമായ നല്ല ചില പാരമ്പര്യങ്ങളുടെ നിദർശനമായിരുന്നു. ഗുരുമുഖത്തുനിന്ന് പഠിക്കുകയും ഗുരുസാന്നിധ്യത്തെ ദൈവസാന്നിധ്യമായി കരുതുകയും ചെയ്യുന്ന മഹത്തായ പൈതൃകത്തെ ഭാരതത്തിലെ ഓർത്തഡോക്സ് സഭ എന്നും ആദരിച്ചിരുന്നു. അക്ഷരവും അനുഷ്ഠാനവും ഗുരുവിന്റെ ഉപദേശത്താൽ അമർത്യതയുടെ പാത തെളിക്കുമെന്നു ബാവാ തിരുമേനി മനസ്സിലാക്കിയിരുന്നു.

വിമർശനത്തിന്റെ യുക്തിയിലൂന്നിയ ഗുരുനിഷേധത്തെ ആധുനികതയുടെ ആത്മാവായി കാണാറുണ്ട്. എന്നാൽ ഗുരുവിന്റെ ആത്മശോഭയെ സ്വാംശീകരിച്ച് ഗുരുസാന്നിധ്യത്തിലൂടെ ദിവ്യസത്യങ്ങളെ അനാവരണം ചെയ്യുകയാണ് പൗരസ്ത്യ ആദ്ധ്യാത്മികതയുടെ രീതി. അതിനു നല്ലൊരു മാതൃകയാണ് പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവാ.

ഭാരതത്തിലെ ഓർത്തഡോക്സ് സഭയെക്കുറിച്ച് അദ്ദേഹം കണ്ട സത്യദർശനവും അദ്ദേഹത്തിന്റെ നിസ്തുലമായ ആത്മജ്വാലയും അനുരഞ്ജനത്തിന്റെ പുതിയ വഴികൾ നമുക്കു മുമ്പിൽ തുറക്കുമെന്ന് പ്രത്യാശിക്കാം.



**തിരുവനന്തപുരം ഭദ്രാസന ബസ്ക്യോമാ സമ്മേളനം ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പൊലീത്താ ഉദ്ഘാടനം ചെയ്തു.**



**കുവൈറ്റ് സെന്റ് തോമസ് ഇന്ത്യൻ ഓർത്തഡോക്സ് പഴയപള്ളിയിലെ യൽദോ പെരുന്നാൾ ശുശ്രൂഷകൾക്ക് ഡോ. ഗീവർഗ്ഗീസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ മുഖ്യ കാർമ്മികത്വം വഹിച്ചു.**



**പത്തനംതിട്ട കാതോലിക്കേറ്റ് കോളജിൽ നടന്ന ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ 114-ാമത് വാർഷിക സമ്മേളനത്തിലെ മാധ്യമ സെമിനാർ ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് ഉദ്ഘാടനം ചെയ്തു.**



**പത്തനംതിട്ട കാതോലിക്കേറ്റ് കോളജിൽ നടന്ന ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ 114-ാമത് വാർഷിക സമ്മേളനത്തിലെ സീനിയർ ഫ്രണ്ട്സ് മീറ്റിംഗ്.**

# മഹാനായ ബസേലിയോസ്

## ഫാ. ഡോ. ബി. വർഗീസ്

സഭാപിതാക്കന്മാരിൽ അഗ്രഗണ്യരാണ് കപ്പദോക്യൻ പിതാക്കന്മാരെന്നറിയപ്പെടുന്ന കൈസറിയായിലെ ബസേലിയോസും (C 330-379), സഹോദരനായ നിസായിലെ ഗ്രീഗോറിയോസും (330 -395), സുഹൃത്തായ നാസിയാൻസിലെ ഗ്രീഗോറിയോസും (329-389). സഭാചരിത്രത്തിലെ ഏറ്റവും നിർണ്ണായക ഘട്ടമായ നാലാം നൂറ്റാണ്ടിലെ വേദവിപരീതങ്ങൾക്കെതിരെ ഈ പിതാക്കന്മാർ പ്രസംഗിക്കുകയും എഴുതുകയും പഠിപ്പിക്കുകയും ചെയ്തു. ഓർത്തഡോക്സ് വിശ്വാസത്തിന് അടിത്തറയിട്ടവരാണ് ഈ മൂന്നു പിതാക്കന്മാരും.

വി. ബസേലിയോസും, ഇളയ സഹോദരനായ നിസായിലെ വി. ഗ്രീഗോറിയോസും ഏഷ്യാമൈനറിലെ പൊന്തോസ് എന്ന സ്ഥലത്തെ ഒരു സമ്പന്ന കുടുംബത്തിലാണ് ജനിച്ചത്. പിതാവിന്റെ പേരും ബസേലിയോസ് എന്നു തന്നെയായിരുന്നു. പേരെടുത്ത ഒരു നിയമജ്ഞനും, പ്രസംഗകല (rhetoric) യിൽ അദ്ധ്യാപകനും ആയിരുന്നു പിതാവ്. മാതാവ് എമെലിയാ സാമ്പത്തികമായി തകർന്ന ഒരു കുലീന കുടുംബത്തിലാണ് ജനിച്ചത്. എമെലിയായുടെ പിതാവ് ഒരു പീഡയുടെ കാലത്ത് കൊല്ലപ്പെടുകയും, കുടുംബസ്വത്ത് ഭരണാധികാരികൾ പിടിച്ചെടുക്കുകയും ചെയ്തിരുന്നു. ബസേലിയോസ് - എമെലിയാ ദമ്പതികൾക്ക് അഞ്ച് ആൺമക്കളേയും അഞ്ച് പെൺമക്കളേയും ആയിരുന്നു ദൈവം നൽകിയത്. ആൺകുട്ടികളിൽ മൂത്തയാളായിരുന്നു വി. ബസേലിയോസ്. അഞ്ച് ആൺകുട്ടികളിൽ ഒരാൾ ശൈശവാവസ്ഥയിൽ തന്നെ മരണമടഞ്ഞു. മറ്റൊരാൾ യൗവന പ്രായത്തിൽ അപകടത്തിൽ അകാല ചരമം പ്രാപിച്ചു. ശേഷിക്കുന്ന മൂന്ന് ആൺമക്കളിൽ ബസേലിയോസ് കൈസര്യായിലെയും, ഗ്രീഗോറിയോസ് നിസായിലെയും പത്രോസ് സെബസ്ത്യായിലെയും ബിഷപ്പന്മാരായിത്തീർന്നു.

അഞ്ചു സഹോദരിമാരിൽ മൂത്തവളായ വി. മക്രീനായുടെ സ്വാധീനത്തിലാണ് ബസേലിയോസും സഹോദരന്മാരും സഭാ ശുശ്രൂഷയ്ക്കിറങ്ങിയത്. സ്ത്രീകളുടെ സന്യാസപ്രസ്ഥാനം ആരംഭിക്കുന്നതിൽ വി. മക്രീനയുടെ സംഭാവനകൾ അവിസ്മരണീയങ്ങളാണ്. സന്യാസിനീ മഠത്തോടനുബന്ധിച്ച് അനാഥരുടെയും, രോഗികളുടെയും, പരിചരണത്തിനുള്ള സൗകര്യങ്ങളും മക്രീന ഏർപ്പെടുത്തിയിരുന്നു. ആധുനിക ആതുര ചികിത്സാലയങ്ങളുടെ ആരംഭം മക്രീന ആരംഭിച്ച മഠങ്ങളിൽ നിന്നായിരുന്നു.

### വിദ്യാഭ്യാസം

പ്രാഥമിക വിദ്യാഭ്യാസം കൈസറിയായിൽ നടത്തി. പിൽക്കാലത്ത് നാസിയാൻസിലെ ബിഷപ്പായിത്തീർന്ന വി. ഗ്രീഗോറിയോസ്, ബസേലിയോസിന്റെ സഹപാഠിയായിരുന്നു. പ്രാഥമിക വിദ്യാലയത്തിൽ ആരംഭിച്ച ആ സുഹൃദ്ബന്ധം ആജീവനാന്തം നീണ്ടുനിന്നു. കൈസറിയായിലെ പഠനത്തിനുശേഷം തത്വശാസ്ത്രവും, പ്രസംഗകലയും അഭ്യസിക്കുവാൻ ബസേലിയോസ് കോൺസ്റ്റാന്റിനോപ്പിളിലേക്കു പോയി. ലിബാനിയസ് എന്ന വിഖ്യാത തത്വചിന്തകന്റെ കീഴിൽ പഠിക്കുവാൻ അദ്ദേഹത്തിനിടയായി.

തുടർന്ന് 351-ൽ ഉപരിപഠനത്തിനായി ബസേലിയോസ് ഗ്രീസിന്റെ തലസ്ഥാനമായ ആതൻസിലേക്കു പോയി. അന്നത്തെ ഏറ്റവും പ്രശസ്തമായ വിദ്യാപീഠമായിരുന്നു ആതൻസ്. ബസേലിയോസിനു മുമ്പായി നാസിയാൻസിലെ ഗ്രീഗോറിയോസ് അവിടെ എത്തിയിരുന്നു. ഇന്നത്തെ വൈദ്യശാസ്ത്ര-സാങ്കേതിക വിദ്യാലയങ്ങളിലുള്ള രീതിയിൽ പുതിയ വിദ്യാർത്ഥികളെ 'മെരുക്കുവാനുള്ള' റാഗിംഗ് അക്കാലത്തുണ്ടായിരുന്നു. പാട്ടുകൾ പാടി ആഘോഷമായി കുളിമുറിയിലേക്കും, തിരിച്ച് താമസസ്ഥലത്തേക്കും കൊണ്ടുവരുന്നതായിരുന്നു ബസേലിയോസിന് കിട്ടിയ 'സ്വീകരണം.' ബാല്യകാല സുഹൃത്തായ നാസിയാൻസിലെ ഗ്രീഗോറിയോസാണ് കൂടുതൽ ബുദ്ധിമുട്ടുകൾ ഉണ്ടാകാതെ അദ്ദേഹത്തെ രക്ഷിച്ചത്. ഗ്രീക്കു തത്വചിന്തയുൾപ്പെടെ വിവിധ വിജ്ഞാന ശാഖകളിൽ വ്യുൽപ്പത്തി നേടുന്നതിന് ആതൻസിലെ പഠനം മൂലം ബസേലിയോസിനു സാധിച്ചു.




### സന്യാസജീവിതത്തിലേക്ക്

പഠനം പൂർത്തിയാക്കിയപ്പോൾ ആതൻസിലെ വിദ്യാപീഠത്തിൽ അദ്ധ്യാപക പദവി വാഗ്ദാനം ചെയ്തെങ്കിലും ബസേലിയോസ് കൈസറിയായിലേക്ക് തിരികെപ്പോകുവാൻ തീരുമാനിക്കുകയാണുണ്ടായത്. ആതൻസിലെ അദ്ധ്യാപക പദവി അക്കാലത്ത് പണ്ഡിതന്മാർക്കെല്ലാം ഒരു സ്വപ്നമായിരുന്നു. ഒരു പണ്ഡിതന്റെ കഴിവുകളുടെ പരമമായ അംഗീകാരമായിരുന്നു അത്തരം ഒരു പദവി. കൈസറിയായിൽ തിരിച്ചെത്തിയ ബസേലിയോസ് പ്രസംഗകല പഠിപ്പിക്കുന്ന (rhetoric) ഒരു വിദ്യാലയം ആരംഭിച്ചു. അദ്ധ്യാപകന്റെയും വിദ്യാലയത്തിന്റെയും പ്രശസ്തി നിമിത്തം സമീപപ്രദേശങ്ങളിലെ പല പട്ടണങ്ങളിൽ നിന്നും, അതുപോലെയുള്ള വിദ്യാലയങ്ങൾ ആരംഭിക്കുവാൻ അദ്ദേഹത്തിന് ക്ഷണം ലഭിക്കുകയുണ്ടായി.

ബസേലിയോസിന്റെ മൂത്ത സഹോദരി മക്രീന ഇതിനോടകം സന്യാസിനീ മഠം ആരംഭിച്ചിരുന്നു. സഹോദരിയുടെ സ്വാധീനത്തിൽ അദ്ദേഹവും സന്യാസ ജീവിതം സ്വീകരിക്കുവാൻ തീരുമാനിച്ചു. 357-ൽ ബസേലിയോസ് കോറൂയോ (Reader) സ്ഥാനം സ്വീകരിച്ചു. തുടർന്ന് പാലസ്റ്റീൻ, മെസോപൊത്തോമ്യ,

സിറിയ, ഈജിപ്ത് എന്നിവിടങ്ങളിലെ സന്യാസാശ്രമങ്ങൾ സന്ദർശിച്ച് താപസജീവിതത്തിന്റെ വിവിധ വശങ്ങൾ നേരിട്ടു മനസ്സിലാക്കി. ഈജിപ്തിൽ വെച്ച് വി. അത്താനാസ്യോസിനെ കണ്ട് സംസാരിക്കുന്നതിനും അദ്ദേഹത്തിനിടയായി. ഒടുവിൽ സ്വദേശത്തു തിരിച്ചെത്തി പൊന്തോസിൽ ഒരു പുതിയ ആശ്രമം അദ്ദേഹം സ്ഥാപിച്ചു. അനേക സന്യാസിമാർ ഒരുമിച്ചു താമസിക്കുന്ന ഒരു ആശ്രമം ഏഷ്യാമൈനറിൽ ആദ്യമായി സ്ഥാപിതമായത് അങ്ങനെയാണ്. കഠിനമായ തപശ്ചര്യകളും നീണ്ട യാത്രകളും ബസേലിയോസിന്റെ ആരോഗ്യം നശിപ്പിച്ചു. അമ്പതാമത്തെ വയസിൽ അദ്ദേഹം ഇഹലോകവാസം വെടിയുവാൻ ഇടയായത് അങ്ങനെയാണ്. മഹാപണ്ഡിതനും കുലീന കുടുംബാംഗവുമായ അദ്ദേഹം സന്യാസജീവിതത്തിന്റെ അടിസ്ഥാന പ്രമാണങ്ങളിൽ ഒന്നായ ദാരിദ്ര്യത്തെ സ്വമനസോടെ വരിച്ചു. അദ്ദേഹത്തിന് സ്വന്തമായി രാത്രിയിൽ ധരിക്കുവാൻ ഒരു രോമക്കുപ്പായമുൾപ്പെടെ ഒരു ജോഡി വസ്ത്രങ്ങൾ മാത്രമേ ഉണ്ടായിരുന്നുള്ളു. ബസേലിയോസിന്റെ സന്യാസ ജീവിതത്തിൽ ആകൃഷ്ടരായി അനേകർ പൊന്തോസിൽ ആശ്രമങ്ങൾ സ്ഥാപിച്ച് കഠിന വ്രതത്തിൽ ജീവിച്ചു. നിഖ്യാ സുന്നഹദോസിൽ പ്രഖ്യാപിതമായ ഓർത്തഡോക്സ് വിശ്വാസം സംരക്ഷിക്കുന്നതിൽ പരമപ്രധാനമായ പങ്കുവഹിച്ചത് ഈ താപസ ശ്രേഷ്ഠന്മാരായിരുന്നു.

### വിശ്വാസ സംരക്ഷണത്തിൽ

അറിയോസിന്റെ വേദവിപരീതം പൗരസ്ത്യ ദേശത്തെങ്ങും പ്രചരിച്ച കാലഘട്ടമായിരുന്നു നാലാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധം. ഇവർക്കെതിരായി പ്രസംഗിക്കുന്നതിനും പഠിപ്പിക്കുന്നതിനും കപ്പദോക്യയിലെ കൈസറിയാ മെത്രാസനത്തിന്റെ ബിഷപ്പ് യൂസേബിയോസ് (സഭാചരിത്രകാരനായ യൂസേബിയോസിന്റെ പിൻഗാമി) ബസേലിയോസിനെ ക്ഷണിച്ചു. ക്ഷണം നിരസിക്കുവാൻ ബസേലിയോസിനു കഴിഞ്ഞില്ല. 364-ൽ ആയിരുന്നു ഇത്. അറിയോസ് പക്ഷപാതിയായ വാലൻസ് ചക്രവർത്തിയുടെ പിന്തുണയോടെയായിരുന്നു വേദവിപരീതികൾ പ്രവർത്തിച്ചിരുന്നത്. ബസേലിയോസിന്റെ പ്രസംഗങ്ങൾ ജനങ്ങളെ ആകർഷിച്ചു. ദിവസേന രാവിലെ ജോലിക്കു പോകുന്നതിനു മുമ്പ് കൈസറിയായിലെ ജനങ്ങൾ അദ്ദേഹത്തിന്റെ പ്രസംഗം കേൾക്കുവാൻ ദേവാലയത്തിൽ എത്തിയിരുന്നു. 370-ൽ യൂസേബിയോസ് മരണമടഞ്ഞപ്പോൾ പിൻഗാമിയായി ബസേലിയോസ് തെരഞ്ഞെടുക്കപ്പെട്ടു. ബസേലിയോസിന്റെ പ്രവർത്തനത്താൽ അനേകർ അറിയോസിന്റെ ഉപദേശം ഉപേക്ഷിച്ച് ഓർത്തഡോക്സ് വിശ്വാസത്തിലേക്ക് തിരിഞ്ഞത് ചക്രവർത്തിയായ വാലൻസിനെ കുപിതനാക്കി. ബസേലിയോസിന്റെ മനസു മാറ്റുവാൻ ചക്രവർത്തി ഒരു മന്ത്രിയായ മോഡസ്റ്റസിനെ അയച്ചു. ക്രൂരനായ മോഡസ്റ്റസ് അറിയോസു പക്ഷക്കാരായ കുറെ മെത്രാന്മാരോടു കൂടി കൈസറിയായിൽ എത്തി. അറിയോസ് പക്ഷത്തേക്കു തിരിയുവാൻ അയാൾ 'ചക്രവർത്തിയുടെ നാമത്തിൽ' ബസേലിയോസിനോട് അഭ്യർത്ഥിച്ചു. 'ക്രിസ്തുവിന്റെ നാമത്തിൽ ഞാനതു നിരസിക്കുന്നു' എന്നതായിരുന്നു മറുപടി. സ്വത്തുക്കൾ പിടിച്ചെടുക്കുമെന്നും, നാടു കടത്തുമെന്നും, പീഡിപ്പിക്കുമെന്നും, കൊല്ലുമെന്നുമൊക്കെ മോഡസ്റ്റസ് ഭീഷണിപ്പെടുത്തി. ഈ ഭീഷണികളിൽ തനിക്ക് ഭയമില്ലെന്നായിരുന്നു ബസേലിയോസിന്റെ മറുപടി. കണ്ടുകെട്ടുവാനായി കുറെ പഴന്തുണിയും, പുസ്തകങ്ങളും മാത്രമേയുള്ളു. ദൈവത്തിന്റെ രാജ്യത്തിനു പുറത്തേക്ക് നാടുകടത്തുവാൻ ചക്രവർത്തിക്കു കഴിയുകയില്ലല്ലോ. ശരീരം മിക്കവാറും ചത്ത നിലയിലായതിനാൽ ശാരീരിക പീഡയേയും ഭയമില്ല; സ്വന്തമായ സ്വർഗ്ഗീയ ഭവനത്തിലേക്ക് വേഗം യാത്രയാകാൻ ആഗ്രഹിക്കുന്നതിനാൽ മരിക്കുന്നതിൽ സന്തോഷമേയുള്ളു എന്നിങ്ങനെ ബസേലിയോസ് മറുപടി നൽകി. മോഡസ്റ്റസ് ലജ്ജിതനായി പിൻവാങ്ങിയെന്ന് പറയേണ്ടതില്ലല്ലോ? ബസേലിയോസിന്റെ വിശ്വാസ സ്ഥിരതയിലേക്കും, ജീവിത വീക്ഷണത്തിലേക്കും വിരൽ ചൂണ്ടുന്നതാണ് ഈ സംഭവം.

കപ്പദോക്യയിലെ പ്രത്യേക രാഷ്ട്രീയ പരിതസ്ഥിതിയിൽ വിശ്വസ്തരായ സഹമെത്രാപ്പോലീത്താമാരുണ്ടാകേണ്ടതിന്റെ ആവശ്യകത ബസേലിയോസിന് ബോധ്യമായി. സുഹൃത്തായ നാസിയാൻസിലെ ഗ്രീഗോറിയോസിനെ നിർബന്ധിച്ച് സാസിമായിലെ മെത്രാസനത്തിന്റെ ചുമതലയും, സഹോദരനായ ഗ്രീഗോറിയോസിനെ നിസ്സാ എന്ന മെത്രാസനത്തിന്റെ ചുമതലയും ഏൽപിച്ചു. തനിക്കിഷ്ടമില്ലാത്ത മെത്രാപ്പോലീത്താ പദവി അടിച്ചേൽപ്പിച്ചതിന് നാസിയാൻസിലെ ഗ്രീഗോറിയോസിന് ആജീവനാന്തം പരാതി ഉണ്ടായിരുന്നു. എങ്കിലും സുഹൃത്തിനെ പ്രതി മാത്രമാണ് ആ സ്ഥാനം വഹിക്കുവാൻ അദ്ദേഹം തീരുമാനിച്ചത്.

കഠിനാദ്ധ്വാനവും തപശ്ചര്യകളും ബസേലിയോസിന്റെ ആരോഗ്യത്തെ ക്ഷയിപ്പിച്ചു. ജീവിതത്തിൽ ഒരു നല്ല പങ്കും രോഗം മൂലം അദ്ദേഹം കഷ്ടപ്പെട്ടിരുന്നു. 379-ൽ അദ്ദേഹം കർത്തൃസന്നിധിയിലേക്ക് വിളിക്കപ്പെട്ടു.

### കൃതികൾ

വിശ്വാസപരവും, വേദവ്യാഖ്യാനപരവുമായ ഗ്രന്ഥങ്ങളും പ്രസംഗങ്ങളും ബസേലിയോസ് എഴുതിയത് ഇന്ന് ലഭ്യമാണ്. കൂടാതെ അനേകം വ്യക്തിപരമായ കത്തുകളും വേദശാസ്ത്രപരമായി പ്രാധാന്യമുള്ളവയാണ്. പുസ്തകങ്ങളിൽ ഏറ്റവും പ്രധാനം അറിയോസ് വിശ്വാസിയായ എവുനോമിയോസിനെതിരായി എഴുതിയ ഗ്രന്ഥവും (Against Eunomius), പരിശുദ്ധാത്മാവിനെപ്പറ്റിയുള്ള കൃതിയും (On the Holy Spirit) ആണ്. ബസേലിയോസിന്റെ കൃതികളിൽ പലതും ഇംഗ്ലീഷിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട് (A select Library of Nicene and post-Nicene Fathers of the Christian Church, Vol. 8).

'എത്രകാലം ജീവിച്ചു എന്നതല്ല, എങ്ങനെ ജീവിച്ചു എന്നതാണ് പ്രധാനം' എന്ന മഹത് വചനം ബസേലിയോസിന്റെ കാര്യത്തിൽ അർത്ഥവത്താണ്. നാല്പത്തിഒമ്പതു വർഷം മാത്രം ജീവിച്ചിരുന്ന അദ്ദേഹം സന്യാസ പ്രസ്ഥാനത്തിന് അടിത്തറയിടുകയും, വിശ്വാസത്തിന്റെ അടിസ്ഥാന പ്രമാണങ്ങൾ തന്റെ കൃതികളിലൂടെ സഭയ്ക്ക് നൽകുകയും ചെയ്തു.

മഹാപണ്ഡിതനും, സമ്പന്ന കുടുംബാംഗവുമായിരുന്ന അദ്ദേഹം പാവപ്പെട്ടവരിൽ പാവപ്പെട്ടവനായിട്ടാണ് ജീവിച്ചത്. പൊന്തോസിലെ സന്യാസാശ്രമത്തോടനുബന്ധിച്ച് നടത്തിയിരുന്ന അനാഥാലയവും, ആശുപത്രിയും, അഗതികൾക്കും, ആതുരർക്കും ആശ്വാസമരുളി. സ്വന്ത ജീവിതം മുഴുവനും ദൈവമഹത്വത്തിനായി സമർപ്പിച്ച മഹാപരിശുദ്ധനായിരുന്നു അദ്ദേഹം. ഇക്കാരണത്താലാണ് മഹാനായ ബസേലിയോസ് (Basil the Great) എന്ന പേര് സഭാപാരമ്പര്യത്തിൽ അദ്ദേഹത്തിനു നൽകിയിരിക്കുന്നത്.

## പുസ്തകം




**ബൈബിൾ സൗന്ദര്യശാസ്ത്ര സമാലോചനകൾ**

**ഡോ. പോൾ മണലിൽ**

പ്രസാധകർ: സി.എസ്.എസ്., തിരുവല്ല

വില: 200 രൂപ

"നിത്യവും ദൈവപ്രാർത്ഥന ചെയ്യുന്നവൻ ഒരിക്കലും അസത്യവാനോ ദുർമ്മാർഗ്ഗിയോ, അവിശ്വാസിയോ, ഭക്തിഹീനനോ, ജനദ്വേഷിയോ, സ്വാമിദ്രോഹിയോ ആയിത്തീരുന്നതല്ല."

**- പ. പരുമല തിരുമേനി**



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH





വചനതീർത്ഥം

# "എന്നിൽ വസിപ്പിൻ ഞാൻ നിങ്ങളിലും വസിക്കും"

## നമ്മുടെ കർത്താവിന്റെ ചേലാകർമ്മം. വി. ബസേലിയോസ്, വി. ഗ്രീഗോറിയോസ് പിതാക്കന്മാരുടെ ഓർമ്മ. വർഷാരംഭം. (യോഹന്നാൻ 15:8 – 19)




## ഫിലിപ്പോസ് റമ്പാൻ

**(ജ്യോതിസ് ആശ്രമം, അബു റോഡ്, രാജസ്ഥാൻ)**


ആരാധന വർഷത്തിലെ രണ്ടാമത്തെ കാലമായ ദനഹാകാലം യൽദോ പെരുന്നാൾ മുതൽ ആരംഭിക്കുന്നു. ഇതു പെരുന്നാളുകളുടെ ഒരു കാലഘട്ടമാണ്. ഡിസംബർ ഇരുപത്തിയഞ്ച് നമ്മുടെ കർത്താവിന്റെ ജനനപ്പെരുന്നാൾ ആയ വലിയ പെരുന്നാൾ കഴിഞ്ഞാൽ ഉടനെ വി. കന്യകമറിയാമിന്റെ പുകഴ്ച പെരുന്നാളും, ശിശുവധ പെരുന്നാളും കടന്നുവരുന്നു. ജനുവരി ഒന്നാം തീയതി കർത്താവിന്റെ ചേലാകർമ്മ പെരുന്നാളും, പരിശുദ്ധ സഭയിലെ പ്രധാനപ്പെട്ട രണ്ടു പിതാക്കന്മാരായ കപ്പദോക്യൻ പിതാക്കന്മാരായ മാർ ബസേലിയോസിന്റെയും മാർ ഗ്രീഗോറിയോസിന്റെയും ഓർമ്മപെരുന്നാൾ നാം കൊണ്ടാടുന്നു. ജനുവരി ആറിന് നമ്മുടെ കർത്താവിന്റെ മാമോദീസായും അതിനോടു ചേർന്ന് വി. യോഹന്നാൻ സ്നാപകന്റെ ഓർമ്മയും, വി. സ്തേഫാനോസ് സഹദായുടെ ഓർമ്മയും നാം ആഘോഷിക്കുന്നു. ഫെബ്രുവരി രണ്ടിന് കർത്താവിന്റെ ദേവാലയ പ്രവേശനം നാം കൊണ്ടാടുന്നു. ഈ കാലഘട്ടത്തിൽ തന്നെയാണ് നിനവെ നോമ്പും നാം ആഘോഷിക്കുന്നത്. കൂടാതെ ഈ കാലഘട്ടത്തിൽ അനേക സഭാ പിതാക്കന്മാരുടെ ഓർമ്മയും നാം കൊണ്ടാടുന്നു. പൊതുവേ ഈ കാലഘട്ടം പെരുന്നാളുകളുടെയും ആഘോഷങ്ങളുടെയും കാലഘട്ടമാണ്. ഈ പിതാക്കന്മാരുടെ ഒക്കെ പ്രാർത്ഥന നമുക്കു കാവലും കോട്ടയുമായിരിക്കട്ടെ. "നിങ്ങൾ എന്റെ നാമത്തിൽ പിതാവിനോടു അപേക്ഷിക്കുന്നതൊക്കെയും അവൻ നിങ്ങൾക്ക് തരുവാനായിട്ടു തന്നെ. (വി. യോഹന്നാൻ 15:16).

ഈ ആഴ്ച പുതുവർഷ ആരംഭത്തോടൊപ്പം തന്നെ സഭയിലെ എല്ലാ മൽപ്പാന്മാരെയും പ്രത്യേകാൽ മാർ ബസേലിയോസ്, മാർ ഗ്രീഗോറിയോസ് പിതാക്കന്മാരെ കൂടി ഓർക്കുന്ന ദിവസം ആണല്ലോ. കൂടാതെ കർത്താവിലെ ചേലാകർമ്മത്തിന്റെ പെരുന്നാൾ കൂടി നാം ഈ ദിവസം ആഘോഷിക്കുന്നു. പരിച്ഛേദന കഴിപ്പാനുള്ള എട്ടുദിവസം തികഞ്ഞപ്പോൾ അവൻ ഗർഭത്തിൽ ഉല്പാദിപ്പിക്കും മുമ്പെ ദൂതൻ പറഞ്ഞതുപോലെ അവനു യേശു എന്നു പേർ വിളിച്ചു (വി. ലൂക്കോ. 2:21). ഈ ദിവസത്തിന്റെ സന്ധ്യയുടെ സെദറാ പ്രാർത്ഥനയിൽ നമുക്ക് ഇപ്രകാരം വായിക്കുവാൻ സാധിക്കുന്നു. ദൈവിക മൽപ്പാന്മാരായ മാർ ബസ്സേലിയോസ്, മാർ ഗ്രീഗോറിയോസ് എന്നിവരുടെ ഓർമ്മയെ മടുത്തുപോകാതെ ആഘോഷമായി കൊണ്ടാടുവാൻ ഞങ്ങൾക്ക് സംഗതിയാകണമെ. വെറുംവാക്കല്ല പുണ്യപ്രവർത്തികളാൽ ഞങ്ങൾ അതിനെ ആചരിക്കുമാറാകണമെ. മോഹപരവശരായിട്ടല്ല ദൈവീക സ്നേഹമുള്ളവരായിട്ടും, ലൗകികമായിട്ടല്ല സ്വർഗ്ഗീയമായിട്ടും, ഭവനങ്ങളെയോ തെരുവുകളേയോ അലങ്കരിച്ചുകൊണ്ടല്ല, അംഗീകൃത മാനസാന്തരത്തിന്റെ ഫലങ്ങളോടും സദാ സുകൃതജീവിതത്തിലും പരിപാകതയുള്ള ജീവിതത്താലും ദൈവീക നടപടികളാലുള്ള മോദത്താലും സൽപ്രവൃത്തികളാലും ദൈവീക അറിവിന്റെ സൗരഭ്യത്താലും ഞങ്ങൾ ഈ പെരുന്നാൾ കൊണ്ടാടുമാറാകണമെ. നിന്നെ പൂർണ്ണമായി സ്നേഹിച്ചവരെ ഞങ്ങളും സ്നേഹിക്കുമാറാകണമെ. അവരുടെ ദൈവാശ്രയത്തിലും അവരുടെ വിശുദ്ധ ജീവിതത്തിലും ഞങ്ങൾ ജീവിക്കണമെ. അവരുടെ ജീവിതമാതൃക നമുക്ക് പിൻപറ്റുവാൻ സംഗതിയാകട്ടെ!

ഈ ദിവസത്തെ ഏവൻഗേലിയോൻ ഭാഗം വി. യോഹന്നാൻ ശ്ലീഹാ എഴുതിയ സുവിശേഷം 15-ാം അദ്ധ്യായം 8 മുതൽ 19 വരെയുള്ള വേദഭാഗങ്ങൾ ആണ്. ഇവിടെ ക്രിസ്തു നമ്മോടു പറയുന്നത്, നിങ്ങൾ വളരെ ഫലം കായിക്കുന്നതിനാൽ എന്റെ പിതാവു മഹത്വപ്പെടുന്നു. അങ്ങനെ നിങ്ങൾ എന്റെ ശിഷ്യന്മാർ ആകും. ഫലം കായ്ക്കുന്ന വിശ്വസ്തരായിട്ടുള്ള ശിഷ്യന്മാർ കൂടുതൽ ഫലങ്ങൾ പുറപ്പെടുവിക്കുവാൻ ശക്തരാക്കത്തക്കവിധം പരിശോധനകളും കഷ്ടതകളും നേരിടേണ്ടതായി വരും. പിതാവിന്റെ കല്പനകൾ പാലിച്ച് അവന്റെ സ്നേഹത്തിൽ വസിക്കുന്നതുപോലെ അവന്റെ കല്പനകൾ പ്രമാ



ണിച്ചാൽ ക്രിസ്തുവിന്റെ സ്നേഹത്തിൽ വസിക്കുവാൻ നമുക്ക് സാധിക്കും. വീണ്ടും ക്രിസ്തു നമ്മോട് ഓർപ്പിക്കുന്നത് "ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും തമ്മിൽ തമ്മിൽ സ്നേഹിക്കണം എന്നാകുന്നു എന്റെ കല്പന (വി. യോഹ. 15:12). സ്നേഹിതന്മാർക്കുവേണ്ടി ജീവനെ കൊടുക്കുന്നതിലും അധികം സ്നേഹം ആർക്കും ഇല്ല. (വി. യോഹന്നാൻ 15:14). ഇവിടെ ക്രിസ്തുവും വിശ്വാസികളും തമ്മിലുള്ള ഗാഢബന്ധത്തിന്റെ വിശദാംശങ്ങൾ നൽകിയിരിക്കുന്നു. ഈ ബന്ധത്തിൽ പ്രധാനമായും മൂന്നു കാര്യങ്ങൾ നമുക്ക് കാണാൻ കഴിയും.

**1. പരസ്പരസ്നേഹം:-നമ്മുടെ ഉത്തരവാദിത്വം**

ഈ വേദഭാഗത്ത് ആദിയോടന്തം പരാമർശിക്കുന്നത് ദൈവസ്നേഹത്തെക്കുറിച്ചാണ്. പിതാവിന് ക്രിസ്തുവിനോടുള്ള സ്നേഹമാണ് തുടക്കം. പിതാവ് എന്നെ സ്നേഹിക്കുന്നതുപോലെ ഞാനും നിങ്ങളെ സ്നേഹിക്കുന്നു. എന്റെ സ്നേഹത്തിൽ വസിപ്പിൻ (വി. യോഹ. 15:9). ക്രിസ്തുവിന്റെ സ്നേഹം അവിടുത്തെ ശിഷ്യരിലേക്ക് പ്രവഹിക്കുന്നു. ഞാൻ നിങ്ങളെ സ്നേഹിച്ചിരിക്കുന്നതുപോലെ നിങ്ങളും തമ്മിൽ തമ്മിൽ സ്നേഹിക്കണം എന്നാകുന്നു എന്റെ കല്പന (വി. യോഹ. 15:12-13). ക്രിസ്തുവിന്റെ സ്നേഹത്തിന്റെ മാതൃകയാണ് നമുക്ക് ഇവിടെ കാണുവാൻ കഴിയുന്നത്. ക്രിസ്തു തന്റെ ശിഷ്ന്മാരെ സ്നേഹിച്ചതുപോലെ ശിഷ്യന്മാരും പരസ്പരം സ്നേഹിക്കണം എന്നു ക്രിസ്തു പറയുന്നു. ക്രിസ്തുവിനോടുള്ള സ്നേഹം നമുക്ക് എങ്ങനെയാണ് പ്രകടിപ്പിക്കുവാൻ സാധിക്കുന്നത്. ക്രിസ്തുവിന്റെ കല്പനകൾ പാലിക്കുന്നതിലൂടെ; കല്പനകൾ എന്നത് പരസ്പരം സ്നേഹിക്കുക എന്നതാണ്. പരസ്പരം സ്നേഹിക്കുമ്പോൾ നമുക്ക് നമ്മുടെ സ്നേഹിതന്മാർക്ക് വേണ്ടി ജീവനെ കൊടുക്കുവാൻ സാധിക്കും. സ്നേഹിതന്മാർക്ക് വേണ്ടി ജീവനെ കൊടുക്കുന്നതിലും അധികമുള്ള സ്നേഹം ആർക്കും ഇല്ല. വി. യോഹന്നാൻ ശ്ലീഹായുടെ ഒന്നാം ലേഖനം മൂന്നാം അദ്ധ്യായം 15-ാം വാക്യത്തിൽ പറയുന്നത് സ്നേഹിക്കാത്തവൻ മരണത്തിൽ വസിക്കുന്നു എന്നാണ്. നമുക്ക് മറ്റുള്ളവരെ സ്നേഹിക്കാൻ സാധിച്ചില്ല എങ്കിൽ നാം മരിച്ച അവസ്ഥയിലാണ് ജീവിക്കുന്നത്.

യേശുക്രിസ്തുവിന്റെ നമ്മോടുള്ള സ്നേഹത്തിന്റെ പ്രത്യേകത എന്താണ്?

അത് ഒന്നും തിരിച്ചു പ്രതീക്ഷിക്കാതെയുള്ള സ്നേഹം ആണ്. പ്രതിഫലം ഇച്ഛിക്കാതെയുള്ള സ്നേഹമാണ് ക്രിസ്തുവിന്റെ സ്നേഹം. നമ്മെ സ്നേഹിക്കുന്നവരെതന്നെ നാം തിരിച്ചു സ്നേഹിച്ചാൽ എന്തു പ്രയോജനം? ജാതികളും അങ്ങനെ തന്നെ ചെയ്യുന്നില്ലേ എന്ന് ക്രിസ്തു ചോദിക്കുന്നുണ്ട്. എന്നാൽ ഇന്നു നമ്മിൽ കാണുന്ന സ്നേഹം എന്നത് ഞാൻ ഒരാളെ സ്നേഹിച്ചാൽ എനിക്ക് എന്ത് പ്രതിഫലം കിട്ടും എന്ന രീതിയിൽ ആണ്. ക്രിസ്തുവിന്റെ സ്നേഹം നമുക്ക് എങ്ങനെയാണ് മനസ്സിലായത്? അവൻ നമുക്കുവേണ്ടി തന്റെ പ്രാണനെ വെച്ചുകൊടുത്തതിനാൽ നാം സ്നേഹം എന്ത് എന്ന് അറിഞ്ഞിരിക്കുന്നു. നാമും സഹോദരന്മാർക്കുവേണ്ടി പ്രാണനെ വച്ചുകൊടുക്കേണ്ടതാകുന്നു. വീണ്ടും യോഹന്നാൻ ശ്ലീഹാ നമ്മെ ഓർമ്മിപ്പിക്കുന്നത് നാം സ്നേഹിക്കേണ്ടത് വാക്കിനാലും നാവിനാലും അല്ല പ്രവൃത്തിയിലും സത്യത്തിലും ആണ് എന്നാണ്.

വി. യോഹന്നാൻ ശ്ലീഹാ ദൈവത്തിനു കൊടുത്തിരിക്കുന്ന പര്യായപദം എന്നു പറയുന്നത് സ്നേഹം എന്നാണ്. "ദൈവം സ്നേഹം തന്നെ. സ്നേഹത്തിൽ വസിക്കുന്നവൻ ദൈവത്തിൽ വസിക്കുന്നു. (1 യോഹ. 4:16) സ്നേഹിക്കുന്നവനെല്ലാം ദൈവത്തിൽ നിന്നു ജനിച്ചിരിക്കുന്നു. ദൈവസ്നേഹം നമ്മിൽ എങ്ങനെയാണ് പ്രകടമായിരിക്കുന്നത്." "ദൈവം തന്റെ ഏകജാതനായ പുത്രനെ നാം അവനാൽ ജീവിക്കേണ്ടതിനു ലോകത്തിലേക്ക് അയച്ചു എന്നുള്ളതിനാൽ ദൈവത്തിനു നമ്മോടുള്ള സ്നേഹം പ്രത്യക്ഷമായി." (1യോഹ. 14:9) ദൈവം ലോകത്തിലേക്ക് മനുഷ്യനായി അവതരിച്ച് ദാസവേഷം എടുത്തതുതന്നെ നമ്മെ ഓരോരുത്തരെയും ദൈവീകരാക്കുവാനായിട്ടാണ്. അവൻ നമ്മെ സ്നേഹിച്ചു തന്റെ പുത്രനെ നമ്മുടെ പാപങ്ങൾക്ക് പ്രായശ്ചിത്തം ആക്കുവാൻ അയച്ചതുതന്നെ ദൈവത്തിനു നമ്മോടുള്ള സ്നേഹത്തിന്റെ മകുടഉദാഹരണമാണ്. "അവൻ ദൈവരൂപത്തിൽ ഇരിക്കെ ദൈവത്തോടുള്ള സമത്വം മുറുകെ പിടിച്ചുകൊള്ളണം എന്നു വിചാരിക്കാതെ ദാസരൂപം എടുത്തു മനുഷ്യസാദൃശ്യത്തിലായി തന്നെത്താൻ ഒഴിച്ചു വേഷത്തിൽ മനുഷ്യനായി വിളങ്ങി തന്നെത്താൻ താഴ്ത്തി മരണത്തോളം, ക്രൂശിലെ മരണത്തോളം തന്നേ അനുസരണമുള്ളവനായിത്തീർന്നു. (ഫിലി. 2:6-8). ഇത്രമാത്രം ദൈവം മനുഷ്യനോടു സാദൃശ്യപ്പെട്ട് തന്റെ സ്നേഹം പ്രകടിപ്പിച്ചതുപോലെ നമുക്കും ഒരു വലിയ ഉത്തരവാദിത്വം ഉള്ളത് ആ സ്നേഹത്തെ അനുകരിക്കുക എന്നുള്ളതാണ്. അതായത് നമുക്ക് പരസ്പരം സഹജീവികളോട് ദൈവസ്നേഹം പങ്കുവെക്കുവാൻ സാധിക്കണം. അത് നമ്മുടെ ഉത്തരവാദിത്വം കൂടി ആണെന്ന് നാം ഒരിക്കലും മറക്കരുത്.

**2. ക്രിസ്തുവിന്റെ സ്നേഹിതന്മാർ:- നമുക്ക് ലഭിച്ച പ്രത്യേക പദവി**

വിശ്വാസികൾക്ക് ലഭിക്കുന്ന പരമോന്നത പദവിയാണ് യേശുവിന്റെ സുഹൃത്തുക്കൾ എന്നുള്ള സ്ഥാനം. "നിങ്ങൾ എന്റെ സ്നേഹിതന്മാർ തന്നെ." ചക്രവർത്തിമാരുടെ തോഴന്മാർക്ക് ലഭിച്ചിരുന്ന പദവിയും സ്വാതന്ത്ര്യവും പോലെ, യേശുവിന്റെ സന്നിധിയിലേക്ക് ചെല്ലുവാനും നമ്മുടെ ഹൃദയം പകരുവാനുമുള്ള അവകാശമാണ് ലഭിച്ചിരിക്കുന്നത്. സ്വന്ത സുഹൃത്തുക്കളോടെന്നപോലെ യേശു സകലവും നമ്മെ അറിയിച്ചിരിക്കുന്നു. "ഞാൻ നിങ്ങളോടു കല്പിക്കുന്നതു ചെയ്താൽ നിങ്ങൾ എന്റെ സ്നേഹിതന്മാർ തന്നെ. യജമാനൻ ചെയ്യുന്നതു ദാസൻ അറിയായ്കകൊണ്ടു ഞാൻ നിങ്ങളെ ദാസന്മാർ എന്നു ഇനി പറയുന്നില്ല. ഞാൻ എന്റെ പിതാവിനോടു കേട്ടത് എല്ലാം നിങ്ങളോടു അറിയിച്ചതുകൊണ്ട് നിങ്ങളെ സ്നേഹിതന്മാർ എന്നു പറഞ്ഞിരിക്കുന്നു. (വി. യോഹ. 15:14-15). അതിനാൽ നാം ക്രിസ്തുവിന്റെ സ്നേഹിതന്മാർ ആയതിനാൽ നമുക്ക് അവന്റെ സന്നിധിയിൽ പൂർണ്ണ സ്വാതന്ത്ര്യം ഉണ്ട്. അവൻ തന്റെ സ്നേഹിതന്മാരായ നമ്മെ സ്നേഹിച്ചതുപോലെ നാമും അവനെ സ്നേഹിക്കണം. നമുക്ക് എങ്ങനെയാണ് ദൈവത്തെ സ്നേഹിക്കുവാൻ സാധിക്കുന്നത്. ദൈവത്തെ സ്നേഹിക്കുക എന്നു പറയുന്നത് നമ്മുടെ സഹോദരനെ സ്നേഹിക്കുക എന്നതാണ്. "ഞാൻ ദൈവത്തെ സ്നേഹിക്കുന്നു എന്നു പറയുകയും തന്റെ സഹോദരനെ പകെക്കുകയും ചെയ്യുന്നവൻ കള്ളനാകുന്നു. താൻ കണ്ടിട്ടുള്ള സഹോദരനെ സ്നേഹിക്കാത്തവനു കണ്ടിട്ടില്ലാത്ത ദൈവത്തെ സ്നേഹിപ്പാൻ കഴിയുന്നതല്ല. ദൈവത്തെ സ്നേഹിക്കുന്നവൻ സഹോദരനെയും സ്നേഹിക്കണം (1 യോഹ. 4:20). ഓരോരുത്തൻ സ്വന്ത ഗുണമല്ല മറ്റുള്ളവന്റെ ഗുണം കൂടി നോക്കണം. ക്രിസ്തുയേശുവിലുള്ള ഭാവം നിങ്ങളിലും ഉണ്ടായിരിക്കട്ടെ എന്നു പ. പൗലോസ് ശ്ലീഹാ നമ്മെ ഓർമ്മിപ്പിക്കുന്നു. പ. പൗലോസ് ശ്ലീഹാ കോരിന്ത്യർക്ക് എഴുതിയ ഒന്നാം ലേഖനത്തിൽ സ്നേഹത്തെക്കുറിച്ച് പറയുന്നത്, "ഞാൻ മനുഷ്യരുടെയും ദൂതന്മാരുടെയും ഭാഷകളിൽ സംസാരിച്ചാലും എനിക്കു സ്നേഹമില്ല എങ്കിൽ ഞാൻ മുഴങ്ങുന്ന ചെമ്പോ ചിലമ്പുന്ന കൈത്താളമോ അത്രേ" (1 കോരി. 13:1). ഇതിന്റെ അർത്ഥം എനിക്ക് സ്നേഹം ഉണ്ട് എന്ന് പറയുന്നതിൽ അല്ല അതു പ്രവൃത്തിയിൽ വരുത്തുമ്പോഴാണ് അർത്ഥപൂർണ്ണമായി തീരുന്നത്. അതിനാൽ നമുക്ക് ലഭിച്ചിരിക്കുന്ന വലിയ ഒരു സ്വാതന്ത്ര്യം, വലിയ ഒരു പദവി ആണ് ക്രിസ്തുവിന്റെ സ്നേഹിതർ എന്നുള്ളത്. ആ പദവിക്ക് അനുസരിച്ച് ജീവിക്കുവാൻ പ്രവർത്തിക്കുവാൻ നമുക്ക് സാധിക്കണം.

പ്രവൃത്തിയില്ലാത്ത വിശ്വാസം നിർജ്ജീവം. അല്ലെങ്കിൽ നിഷ്ഫലം എന്നു കാണുന്നു. വിശ്വാസികളുടെ പിതാവായ അബ്രഹാം തന്റെ പ്രവൃത്തിയിലൂടെ തനിക്ക് ദൈവത്തോടുള്ള സ്നേഹത്തെ കാണിച്ചുകൊടുത്തു. അതിനാൽ അബ്രഹാം ദൈവത്തിന്റെ സ്നേഹിതൻ എന്ന പേരിനു അർഹനായി. "അബ്രഹാം ദൈവത്തെ വിശ്വസിക്കുകയും അതു അവനു നീതിയായി കണക്കിടുകയും ചെയ്തു എന്നുള്ള തിരുവെഴുത്തു നിവൃത്തിയായി. അവൻ ദൈവത്തിന്റെ സ്നേഹിതൻ എന്ന പേർ പ്രാപിച്ചു. (വി. യാക്കോബ് 2:28). ആയതിനാൽ നാം ദൈവത്തിൽ വിശ്വസിക്കുന്നു എന്നു പറഞ്ഞിട്ട് അർത്ഥമില്ല. അത് പ്രവൃത്തിയിലൂടെ കാണിച്ചെങ്കിൽ മാത്രമേ അതിന് അർത്ഥമുള്ളൂ. പ്രവൃത്തിയിലൂടെ കാണിക്കുക എന്നു പറയുമ്പോൾ നമുക്ക് ലഭിച്ചിരിക്കുന്ന "ക്രിസ്തുവിന്റെ സ്നേഹിതൻ" എന്ന പദവിക്ക് അനുസരിച്ച് പ്രവർത്തിക്കുക. അതായത് നമ്മുടെ സഹജീവികളെ സ്നേഹിക്കുക. "സ്നേഹത്താൽ അന്യോന്യം സേവിപ്പിൻ. കൂട്ടുകാരനെ നിന്നെപ്പോലെ തന്നെ സ്നേഹിക്കണം (ഗലാത്യർ 5:13). ആത്മീയതയെക്കുറിച്ചു പറഞ്ഞിരിക്കുന്നത് "ആത്മീയത എന്നാൽ മനുഷ്യസ്നേഹവും, ദൈവവിശ്വാസവും. അധർമ്മങ്ങളിൽ നിന്നുള്ള മാറിനിൽക്കലുമാണ്. ആയതിനാൽ കളങ്കമില്ലാത്ത മനുഷ്യസ്നേഹത്താൽ നമുക്ക് ശരിയായ ആത്മീയതയിലേക്ക് തിരിയാം.

**3. ഫലം പുറപ്പെടുവിക്കുക: നമ്മിൽ നിന്ന് ദൈവം പ്രതീക്ഷിക്കുന്നത്**

നാം ദൈവത്താൽ പ്രത്യേകം തിരഞ്ഞെടുക്കപ്പെട്ടവരായതിനാൽ ദൈവം നമ്മിൽ നിന്ന് പ്രതീക്ഷിക്കുന്നത് ലോകത്തിൽ ഫലം കായിച്ച് അവിടുത്തെ നാമം മഹത്വപ്പെടുത്തുക എന്നതാണ്. "നാം തന്റെ സന്നിധിയിൽ വിശുദ്ധരും നിഷ്കളങ്കരും ആകേണ്ടതിന് അവൻ ലോകസ്ഥാപനത്തിനു മുമ്പെ നമ്മെ അവനിൽ തിരഞ്ഞെടുക്കുകയും തിരുഹിതത്തിന്റെ പ്രസാദപ്രകാരം യേശുക്രിസ്തു മുഖാന്തരം നമ്മെ ദത്തെടുക്കേണ്ടതിനു അവൻ പ്രിയനായവനിൽ നമുക്ക് സൗജന്യമായി നൽകിയ തന്റെ കൃപാമഹത്വത്തിന്റെ പുകഴ്ചക്കായി സ്നേഹത്തിൽ നമ്മെ മുൻനിയമിക്കുകയും ചെയ്തുവല്ലോ. (എഫേ. 1: 4-6) ചുരുക്കിപറഞ്ഞാൽ ദൈവം നമ്മെ തന്റെ സ്നേഹത്താൽ പ്രത്യേകം തിരഞ്ഞെടുത്തിരിക്കുന്നത് നാം വിശുദ്ധരായും നിഷ്കളങ്കരായും ജീവിക്കുവാനായിട്ടാണ്. ഗലാത്യ ലേഖനത്തിൽ പ. പൗലോസ് ശ്ലീഹാ ആത്മാവിന്റെ ഫലങ്ങളെക്കുറിച്ചു വിവരിക്കുമ്പോൾ ആദ്യം സ്നേഹത്തെക്കുറിച്ചാണ് പറയുന്നത്. സ്നേഹമാകുന്ന ആത്മാവിന്റെ ഫലം നാം പുറപ്പെടുവിച്ചു കഴിയുമ്പോൾ ബാക്കിയുള്ള എട്ടു ഫലങ്ങളും തനിയെ നമ്മിൽ ഉണ്ടായിക്കൊള്ളും. സ്നേഹം നമ്മിൽ സന്തോഷവും സമാധാനവും പ്രദാനം ചെയ്യുന്നു. സ്നേഹമുള്ളവർ ദീർഘക്ഷമയും ദയയും ഉള്ളവരായിരിക്കും. സ്നേഹം ഉണ്ടെങ്കിൽ നമുക്ക് പരോപകാരികളായി ജീവിക്കുവാൻ സാധിക്കും. സ്നേഹം നമ്മെ വിശ്വസ്തരും, സൗമ്യത ഉള്ളവരും ഇന്ദ്രിയജയമുള്ളവരുമാക്കി തീർക്കും. അങ്ങനെ ആത്മാവിന്റെ ഫലങ്ങളെ പുറപ്പെടുവിക്കുവാൻ നമുക്ക് സാധിക്കണം. അതുകൊണ്ടാണ് ക്രിസ്തു നമ്മോടു പറയുന്നത് "നിങ്ങൾ എന്നെ തിരഞ്ഞെടുത്തു എന്നല്ല, ഞാൻ നിങ്ങളെ തിരഞ്ഞെടുത്തത് നിങ്ങൾ പോയി ഫലം കായ്ക്കേണ്ടതിനും, നിങ്ങളുടെ ഫലം നിലനിൽക്കേണ്ടതിനു നിങ്ങളെ ആക്കിവച്ചിരിക്കുന്നു (വി. യോഹ. 15:16).

ഇങ്ങനെ നാം ഫലം കായ്ക്കണമെങ്കിൽ നാം അവനിൽ വസിക്കണം. കൊമ്പിനു മുന്തിരിവള്ളിയിൽ വസിച്ചിട്ടല്ലാതെ സ്വയമായി കായ്പാൻ കഴിയാത്തതുപോലെ, എന്നിൽ വസിച്ചിട്ടല്ലാതെ നിങ്ങൾക്ക് ഒന്നും കഴിയുകയില്ല. അപ്പോൾ നാം ഫലം പുറപ്പെടുവിക്കണമെങ്കിൽ നാം ആദ്യം അവനിൽ വസിക്കണം. "എന്നിൽ വസിപ്പിൻ ഞാൻ നിങ്ങളിലും വസിക്കും" നമുക്ക് ക്രിസ്തു നൽകുന്ന വാഗ്ദാനം ആണ്. നാം ക്രിസ്തുവിൽ വസിക്കുന്നു എങ്കിൽ അവൻ നമ്മിലും വസിക്കും. "ഒരുത്തൻ എന്നിലും ഞാൻ അവനിലും വസിക്കുന്നു എങ്കിൽ അവൻ വളരെ ഫലം കായ്ക്കും." അങ്ങനെ നാം അവനിൽ വസിച്ച് വളരെ ഫലം കായ്ക്കുന്നു എങ്കിൽ പിതാവ് മഹത്വപ്പെടുകയും അങ്ങനെ നാം

ക്രിസ്തുവിന്റെ ശിഷ്യന്മാർ എന്ന സ്ഥാനത്തിനു യോഗ്യരായി തീരുകയും ചെയ്യും. അപ്പോൾ ദൈവം നമ്മിൽ നിന്ന് പ്രതീക്ഷിക്കുന്നത് നാം അവനിൽ വസിച്ച് ഫലം പുറപ്പെടുവിക്കുക എന്നുള്ളതാണ്. എന്നാൽ ഈ ഫലം പുറപ്പെടുവിക്കുവാൻ നമുക്ക് സാധിച്ചില്ല എങ്കിൽ ഫലം നൽകാത്ത കൊമ്പുകളെ വെട്ടി തീയിൽ ഇടുന്നതുപോലെ നമ്മെയും വെട്ടി മാറ്റും എന്നു നാം ഓർക്കണം. "എന്നിൽ കായ്ക്കാത്ത കൊമ്പ് ഒക്കെയും അവൻ നീക്കിക്കളയുന്നു" (വി. യോഹ. 15:2). അതോടുകൂടി തന്നെ ഫലം കായ്ക്കുന്ന കൊമ്പുകൾ ഒക്കെയും കൂടുതൽ ഫലം കായ്ക്കുവാനായി ചെത്തി വെടിപ്പാക്കുകയും ചെയ്യണം. ചെത്തിവെടിപ്പാക്കി എങ്കിൽ മാത്രമേ കൂടുതൽ ഫലം പുറപ്പെടുവിക്കുവാൻ നമുക്ക് സാധിക്കുകയുള്ളു.

വി. മാമോദീസായിലൂടെ വിശുദ്ധീകരിക്കപ്പെട്ട് ക്രിസ്തുവിനോട് ചേർക്കപ്പെട്ടവരായ നാം പിന്നീടുള്ള നമ്മുടെ വളർച്ചയിൽ ജീവിതത്തിൽ അറിഞ്ഞും അറിയാതെയും ഉണ്ടാകുന്ന പാപചിന്തകൾ മൂലം ആ വിശുദ്ധിയുടെ അനുഭവത്തിൽ നിന്നും അകന്നുപോകുമ്പോൾ വീണ്ടും നമ്മെ വിശുദ്ധിയിലേക്ക് കൂട്ടിച്ചേർക്കുന്നത് വി. കുമ്പസാരത്തിലൂടെയാണ്. വി. കുമ്പസാരത്തിൽ നടക്കുന്നതും ഒരു ചെത്തിവെടിപ്പാക്കൽ ആണ്. പുതിയ ഒരു വർഷത്തിലേക്ക് നാം പ്രവേശിക്കുമ്പോൾ ജീവിതത്തിൽ കഴിഞ്ഞ കാലത്തിലേക്ക് ഒന്നു തിരിഞ്ഞു നോക്കി വിശുദ്ധിയുടെ അനുഭവത്തിൽ നിന്നും നമ്മെ മാറ്റിനിർത്തിയ അവസരങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിൽ അവിടെ ഒക്കെ ഒരു ചെത്തിവെടിപ്പാക്കൽ നടത്തി തിരിച്ചു വരുവാൻ നമുക്ക് സാധിക്കണം. പരസ്പരം സ്നേഹിക്കുക എന്ന നമ്മുടെ ഉത്തരവാദിത്വം നാം മറന്നു പോയിരിക്കാം. ക്രിസ്തുവിന്റെ സ്നേഹിതർ എന്ന വലിയ പദവി മറന്ന് നാം പ്രവർത്തിച്ചേക്കാം, ഫലം പുറപ്പെടുവിക്കുക എന്നതാണ് നമ്മിലുള്ള ദൈവത്തിന്റെ പ്രതീക്ഷ എന്നത് വിസ്മരിച്ചേക്കാം. ഇവിടെ ഒക്കെ ഒരു പുനർചിന്തനം നടത്തി ജീവിതത്തിൽ തിരുത്തേണ്ടവ ഒക്കെ തിരുത്തി, ക്രിസ്തുവിന്റെ സ്നേഹത്തിൽ നിലനിന്ന് ആ സ്നേഹം മറ്റുള്ളവർക്ക് പങ്കുവച്ച് ഈ ലോകത്തിൽ ഒരു പ്രകാശ ഗോപുരങ്ങളായി പ്രകാശിക്കുവാൻ ഈ പുതുവർഷം നമുക്ക് ഇടയാകട്ടെ. അതിനു നമുക്ക് നമ്മെ തന്നെ ദൈവസന്നിധിയിൽ പരിപൂർണ്ണമായി സമർപ്പിക്കാം. എല്ലാവർക്കും സന്തോഷത്തിന്റെയും, സമാധാനത്തിന്റെയും, ദൈവസ്നേഹത്തിന്റെയും ഒരു പുതുവത്സരം ആശംസിക്കുന്നു. ദൈവം അനുഗ്രഹിക്കട്ടെ!



ക്രിസ്തുമസ് ആശംസകൾ നേരുവാൻ ശശി തരൂർ എം.പി. തിരുവനന്തപുരം ഭദ്രാസന ഇടയൻ ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസിനെ മാതാ മറിയം ആശ്രമത്തിലെത്തി സന്ദർശിച്ചു.



ജീവകാരുണ്യ രംഗത്തെ അതുല്യ പ്രതിഭ പത്തനാപുരം ഗാന്ധി ഭവൻ സ്ഥാപകനും മാനേജിംഗ് ട്രസ്റ്റിയുമായ ഡോ പുനലൂർ സോമരാജന് മെഴുവേലി വലിയപള്ളിയുടെ ആദരം. ഹോളി ഇന്നസെന്റ്സ് അവാർഡ് ഡോ. ഗീവർഗീസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്താ അദ്ദേഹത്തിന് നൽകി ആദരിക്കുന്നച്ചു.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
കാതോലിക്കേറ്റ് അരമന, ദേവലോകം

MY LORD AND MY GOD

## ദേവലോകം പെരുന്നാൾ

### പരിശുദ്ധ ബാവാമാരുടെ ഓർമ്മപ്പെരുന്നാൾ

പരിശുദ്ധ ബസേലിയോസ് ഔഗേൻ പ്രഥമൻ ബാവാ

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവാ

2023 ഡിസംബർ 27 മുതൽ
2024 ജനുവരി 03 വരെ

പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ 60 -ാം ഓർമ്മപ്പെരുന്നാൾ

ദേവലോകം കാതോലിക്കേറ്റ് അരമനയിൽ

പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ പ്രധാന കാർമ്മികത്വം വഹിക്കുന്നതും സഭയിലെ മറ്റു പിതാക്കന്മാർ സംബന്ധിക്കുന്നതുമാണ്.

- വി. മൂന്നിന്മേൽ കുർബ്ബാന
- അനുസ്മരണ പ്രസംഗം
- പ്രദക്ഷിണം
- തീർത്ഥാടകർക്ക് സ്വീകരണം

പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ 60-ാം ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് ഒരു വർഷം നീണ്ടു നിൽക്കുന്ന വിവിധ പരിപാടികളുടെ ഉദ്ഘാടനം പ. ബാവാ തിരുമേനി നിർവഹിക്കുന്നു.

◆ നാം ചെയ്യുന്നതു ദൈവത്തെക്കുറിച്ചു എന്നിരുന്നാൽ മതി. അപ്പോൾ നമുക്കു തന്നിൽനിന്നു പ്രതിപകരം കിട്ടും.

◆ ഈശ്വര പ്രാർത്ഥന ഈ ലോകത്തെ പല വിധത്തിലും ദൈവത്തിന്റെ പാദാരാവിന്ദങ്ങളോടു ചേർക്കുന്ന പൊന്നിൻ ചങ്ങലയത്രെ.

**- പ. പരുമല തിരുമേനി**



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH









# കൂനൻകുരിശു സത്യവും മലങ്കര നസ്രാണിയുടെ ആത്മാഭിമാനവും

ഡോ. എം. കുര്യൻ തോമസ്

ഇന്ത്യൻ സ്വാതന്ത്ര്യ സമരത്തിന്റെ ഭാഗമായി രാഷ്ട്രപിതാവായ മഹാത്മാ ഗാന്ധി 1942-ൽ 'ബ്രിട്ടീഷുകാർ ഇന്ത്യ വിടുക' എന്ന ആവശ്യവുമായി ക്വിറ്റ് ഇന്ത്യാ സമരം ആരംഭിച്ചു. രാജ്യമാസകലം ആളിപ്പടർന്ന ഈ സമരത്തിന്റെ ഫലമായാണ് 1947-ൽ ഇന്ത്യയ്ക്ക് സ്വാതന്ത്ര്യം ലഭിച്ചത്. ബ്രിട്ടീഷുകാർ ഇന്ത്യ വിടുക (Quit India) എന്ന അന്നത്തെ സമര മുദ്രാവാക്യത്തിനു പകരം ഇന്ത്യ ഭരിക്കുക (Take India) എന്നതായിരുന്നു ആ സമരത്തിന്റെ ലക്ഷ്യം എന്നു പറയുന്നതിനു തുല്യമായിപ്പോയി കഴിഞ്ഞ ദിവസം ചില മലയാള പത്രങ്ങളിൽ വന്ന 1653-ലെ കൂനൻകുരിശു സത്യപ്രതിജ്ഞാ വാചകങ്ങൾ.

ഇന്ത്യയുടെ മണ്ണിൽ പാശ്ചാത്യ ആധിപത്യത്തിനെതിരായി ആദ്യം നടന്ന സ്വാതന്ത്ര്യ സമരമായിരുന്നു ചരിത്രപ്രസിദ്ധമായ കൂനൻ കുരിശു സത്യം. ആ അധിനിവേശം ആത്മീയമായിരുന്നതിനാൽ സമരവും ആത്മീയ കൊളോണിയലിസത്തിന് എതിരായി മാത്രമായിരുന്നു. ഒരു മതലഹള - ശീശ്മ - മാത്രമായി അക്കാലം മുതൽ റോമൻ കത്തോലിക്കാ ചരിത്രകാരന്മാർ ഇതിനെ ചിത്രീകരിച്ചതിനാൽ മതേതര സാമൂഹ്യ ചരിത്രകാരന്മാരാരും ഇന്ത്യൻ സ്വാതന്ത്ര്യസമര ചരിത്രത്തിലോ കേരളത്തിന്റെ പൊതു ചരിത്രത്തിലോ കൂനൻകുരിശു സത്യത്തെ സമീപകാലം വരെ ഉൾപ്പെടുത്തിയിരുന്നില്ല.

കൂനൻ കുരിശു സത്യം റോമാ സഭയ്ക്കോ റോമാ പാപ്പായ്ക്കോ എതിരായി ആയിരുന്നില്ല എന്നാണ് റോമൻ കത്തോലിക്കാ സഭ എക്കാലവും അവലംബിക്കുന്ന നില. ഫ്രാൻസിസ് ഗാർഷ്യ എന്ന ലത്തീൻ മെത്രാനോട് വ്യക്തിപരമായും, നസ്രാണികൾക്കിടയിൽ പ്രവർത്തിച്ചിരുന്ന ജസ്യൂട്ട് മിഷണറിമാരോട് പൊതുവായും ഉള്ള വിരോധം മാത്രമായിരുന്നു കൂനൻ കുരിശു സത്യം എന്നാണ് അവരുടെ എന്നത്തേയും കാഴ്ചപ്പാട്. അതോടൊപ്പം ഇവയിൽ നിന്നുള്ള തങ്ങളുടെ രക്ഷാപ്രതീക്ഷയായി കണ്ട മാർ അഹത്തുള്ളാ എന്ന പൗരസ്ത്യ മെത്രാന്റെ വധത്തെപ്പറ്റിയുള്ള വാർത്തയും അവരെ ക്ഷുഭിതരാക്കി എന്നും അവർ വിലയിരുത്തി. അതിനാലാണ് സത്യത്തെ തുടർന്ന് ജസ്യൂട്ടുകളെ പിൻവലിച്ച് പകരം കർമ്മലീത്തരെ റോം രംഗത്തിറക്കിയത്. എന്നിട്ടും അവർ പ്രതീക്ഷിച്ചതുപോലെ ശീശ്മ ശമിച്ചില്ല എന്നതു തന്നെ നസ്രാണികളുടേത് സ്വാതന്ത്ര്യ പ്രഖ്യാപനമായിരുന്നു എന്നതിന്റെ തെളിവാണ്.

റോമോ-സുറിയാനിക്കാരടക്കം നസ്രാണി പാരമ്പര്യം അവകാശപ്പെടുന്ന കേരളത്തിലെ എല്ലാ സഭകൾക്കും കൂനൻ കുരിശു സത്യത്തിന്റെ അസ്തിത്വം ബാധകമാണ്. അവരാരും ഇടതുകാലിലെ മന്ത് വലതുകാലിലാക്കുന്നതു പോലെ ഒരു പാരതന്ത്ര്യത്തെ പറിച്ചറിഞ്ഞ്, മറ്റൊരു അടിമനുകം ചുമലിലേറ്റിയ ഒന്നായിരുന്നു കൂനൻ കുരിശു സത്യം എന്ന് ഇതുവരെ പറഞ്ഞിട്ടില്ല. അവയിൽ ചിലതു മാത്രം പരിശോധിക്കാം.

റോമാ-സുറിയാനി ചരിത്രകാരനായ ഫാ. ക. നി. മൂ. സ. ബർണാഡ് തന്റെ 1916-ൽ പ്രസിദ്ധീകരിച്ച 'മാർത്തോമ്മാ ക്രിസ്ത്യാനികൾ' എന്ന ഗ്രന്ഥത്തിൽ ... 1653-മാണ്ടിന്റെ ആരംഭത്തിൽ ജനുവരി 3-ാം തീയതി വെള്ളിയാഴ്ച അവിടെ സമീപെയുള്ളതും 'കൂനൻ കുരിശു' എന്ന നാമത്തിൽ ഇന്നും പൂജ്യതയോടു കൂടി സൂക്ഷിക്കപ്പെടുന്നതുമായ കുരിശിൽ കയർ കെട്ടി അതിൽ എല്ലാവരും പിടിച്ചുകൊണ്ട് മേലാൽ ഒരിക്കലും ഈശോ സഭക്കാർക്ക് വണക്കം ചെയ്കില്ലെന്നും അവരിൽ ആരെയും സ്വന്ത മതാദ്ധ്യക്ഷനായി സ്വീകരിക്കില്ലെന്നും ശപഥം ചെയ്തു... എന്നാണ് കൂനൻകുരിശു സത്യത്തെ പരാമർശിക്കുന്നത്.

പൗരസ്ത്യ കൽദായ സുറിയാനി സഭയുടെ മാർ അപ്രേം മെത്രാപ്പോലീത്തായുടെ 1976-ലെ പൗരസ്ത്യ സഭാചരിത്ര പ്രവേശിക എന്ന ഗ്രന്ഥത്തിൽ ... 1599-ലെ ഉദയംപേരൂർ സുന്നഹദോസു മുതൽ 1653 വരെ റോമാ അടിമത്തത്തിൽ കഴിഞ്ഞു കൂടിയ സുറിയാനിക്കാർ കൂനൻകുരിശ് സത്യത്തോടുകൂടി സ്വതന്ത്രമായ ഒരു ഭരണസംവിധാനത്തിനായി തീരുമാനിച്ചുറച്ചു... എന്നു രേഖപ്പെടുത്തിയിരിക്കുന്നു.

മലങ്കര മാർത്തോമ്മാ സുറിയാനി സഭാചരിത്ര സംഗ്രഹം എന്ന 1936-ൽ പ്രസിദ്ധീകരിച്ച കൃതിയിൽ റ്റി. സി. ചാക്കോ ... അപ്പോൾ അങ്ങോട്ടു അടുക്കുന്നത് ബുദ്ധിയല്ലെന്നു അർക്കദിയാക്കോനും മറ്റും തോന്നുകയാൽ അവർ കൊച്ചി

യിൽ മട്ടാഞ്ചേരിയിലെ പഴയപള്ളിപറമ്പിൽ കൂടി അവിടെ ഉണ്ടായിരുന്ന കൂനൻ കുരിശു എന്നു പറയപ്പെടുന്ന കുരിശിൽ നിന്ന് അനേകം ആലാത്തുകൾ കെട്ടി അതിന്മേൽ പിടിച്ചുകൊണ്ട് സത്യം ചെയ്ത് റോമ്മാസഭയിൽ നിന്ന് പിരിഞ്ഞു. അങ്ങനെ ഉദയംപേരൂർ സുന്നഹദോസുകൊണ്ട് സുറിയാനി സമുദായം സമ്പാദിച്ച നിന്ദയെ കൂനൻകുരിശ് സത്യംകൊണ്ട് 1653 മകരം 3-നു വെള്ളിയാഴ്ച്ച നീക്കികളഞ്ഞ് മലങ്കരസഭയുടെ അഭിമാനത്തെയും സ്വാതന്ത്ര്യത്തെയും വീണ്ടെടുത്തു... എന്ന് എഴുതിയിരിക്കുന്നു.

മലബാർ സ്വതന്ത്ര സുറിയാനി സഭയുടെ ചരിത്രം എന്ന ഗ്രന്ഥത്തിൽ കെ. സി. വർഗീസ് കശീശാ ... ഇങ്ങനെ 1599 മുതൽ അമ്പതോളം വർഷത്തേക്ക് നിലവിലിരുന്ന കത്തോലിക്കാ ഭരണത്തിന് കൂനൻകുരിശ് സത്യം പൂർണ്ണ വിരാമമിടുകയും ഉദയംപേരൂർ സുന്നഹദോസിൽ വച്ച് കളഞ്ഞുകുളിച്ച അഭിമാനം വീണ്ടെടുക്കുകയും ചെയ്തു... എന്നു പരാമർശിക്കുന്നു.

സി.എസ്.ഐ. സഭയുടെ ഭാഗമായി മാറിയ ആംഗ്ലിക്കൻ ഇടവകയിലെ റവ. ജോർജ്ജ് കുര്യൻ പാദ്രി 1872-ൽ രചിച്ച 'മലയാളത്തുള്ള സുറിയാനി സഭയെയും സമൂഹത്തേയും കുറിച്ചുള്ള ഒരു പ്രകരണം' എന്ന ഗ്രന്ഥത്തിൽ ... അനന്തരം സുറിയാനിക്കാർ മട്ടാഞ്ചേരിപ്പള്ളിയിൽ കൂടിയാലോചിച്ചതാവിതു. പറങ്കികൾ ഈവണ്ണം നമ്മുടെ മെത്രാനോട് ചെയ്തതു കൊണ്ട് അവരോടുകൂടെ ഇനി നാം ചേരരുതെന്നു അവരുമായിട്ടു ഐകമത്യവും സ്നേഹവും ഇനി വേണ്ടായെന്നും ആ കാലത്തിൽ വാഴുന്ന പ്രഞ്ചിക്കുറോസു മെത്രാൻ നമ്മുടെ മെത്രാനല്ല എന്നും, അവരുടെ പ്രജകൾ നാം അല്ല എന്നും, അവരുടെ മെത്രാന്മാരെ ഇനിമേലാൽ നാം അനുസരിക്കയില്ലെന്നും, നമ്മുടെ തോമ്മാ അർക്കദിയാക്കോൻ മെത്രാനായിട്ട് വാഴണമെന്നും എഴുതിപ്പിച്ച് എല്ലാവരും കൂടെ 1653 മകരം 3-ാം തീയതി വെള്ളിയാഴ്ച്ച കൂനൻകുരിശു എന്നു പറയുന്നതിന്മേൽ കയറുകെട്ടിപ്പിടിച്ച് സത്യം ചൊല്ലി... എന്നു വിശദീകരിക്കുന്നു.

അന്ത്യോഖ്യാ പാത്രിയർക്കീസ് ആയിരുന്ന ഇഗ്നാത്തിയോസ് യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് രചിച്ച് 'ഇന്ത്യയിലെ സുറിയാനി സഭാചരിത്രം' എന്ന പേരിൽ 2010-ൽ മലയാളത്തിൽ പരിഭാഷപ്പെടുത്തി പ്രസിദ്ധീകരിച്ച ഗ്രന്ഥത്തിൽ ... അവർ കൊച്ചിക്കു സമീപമുള്ള മട്ടാഞ്ചേരിയിൽ 1653 ജനുവരി 3-ാം തീയതി ഒത്തുചേർന്ന് അവിടെ ഉണ്ടായിരുന്ന കൂനൻകുരിശ് എന്ന് പിൽകാലത്ത് പ്രസിദ്ധമായ കൽകുരിശിൽ നീളമുള്ള ഒരു ആലാത്ത് കെട്ടി അതിൽ പിടിച്ചുകൊണ്ട് റോമായുമായുള്ള ബന്ധത്തെ ഉപേക്ഷിച്ചു പ്രതിജ്ഞ ചെയ്തു. അവരുടെ പ്രതിജ്ഞ ഉൾക്കൊള്ളുന്ന ഒരു ഉടമ്പടിയും ഉണ്ടാക്കി ഒപ്പിട്ടു... എന്നു കൂനൻ കുരിശു സത്യത്തെ വിശദീകരിക്കുന്നു.

ക്നാനായ സമുദായാംഗവും പഴയസെമിനാരിയിലെ ആദ്യ ബാച്ചിലെ വിദ്യാർത്ഥികളിൽ ഒരുവനും സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിന്റെ ശെമ്മാശനും സെക്രട്ടറിയുമായിരുന്ന ഇടവഴിക്കൽ പീലിപ്പോസ് കത്തനാർ 1815-ൽ എഴുത്താരംഭിച്ച് നാൾവഴി രൂപത്തിൽ 1915 വരെ അദ്ദേഹത്തിന്റെ അനന്തര തലമുറക്കാർ അവിചഛിന്നം എഴുതിവന്ന ഒരു രേഖയാണ് ഇടവഴിക്കൽ ഡയറി. 1815-നു മുമ്പുള്ള ലഭ്യമായ വിവരങ്ങൾ ഇടവഴിക്കൽ ഡയറിയിൽ ആമുഖമായി ചേർത്തിട്ടുണ്ട്.

ഈ കൈയെഴുത്തു കൃതിയിൽ നിന്നും മലങ്കരസഭയുടെ ഔദ്യോഗിക ജിഹ്വ ആയിരുന്ന 'ഇടവകപത്രിക'യുടെ പത്രാധിപരായിരുന്ന ഇടവഴിക്കൽ ഇ. എം. ഫിലിപ്പിന് മുകളിൽ യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് പരാമർശിക്കുന്ന പടിയോലയുടെ പകർപ്പ് ലഭിച്ചു. അദ്ദേഹം എഴുതിയ 1896 പുസ്തകം 5, ലക്കം 3, ഈയോർ-മീനം ലക്കം 'ഇടവകപത്രിക'യുടെ മുഖപ്രസംഗത്തിൽ പടിയോലയുടെ പൂർണ്ണരൂപം ചേർത്തിട്ടുണ്ട്. അതിനാസ്പദമായ ഇടവഴിക്കൽ ഡയറിയിലെ പ്രസക്ത ഭാഗമാണ് താഴെ ഉദ്ധരിക്കുന്നത്:

"...അനന്തരം ഇത്ര ക്രൂരപാതകം ചെയ്ത പറങ്കികളോടും അവരുടെ കൂട്ടത്തോടും യാതൊരു ചേർച്ചയും അരുതെന്ന സുറിയാനിക്കാർ നിശ്ചയിച്ചു. എല്ലാവരുംകൂടി കൊച്ചിയിൽ കൂനൻകുരിശിന്മേൽ ഒരു കയറ കെട്ടിപ്പിടിച്ച 1653 മകരം 3-ാം തീയതി സത്യം ചെയ്കയും ഒരു പടിയോല എഴുതി ഒപ്പിടുകയും ചെയ്തു. ആ പടിയോലയുടെ പേർപ്പ.

മോറാൻ ഈശോമശിഹാ പിറന്നിട്ട 1653-ാമത് മകരമാസം 3-ാം തീയതി വെള്ളിയാഴ്ചനാൾ അർക്കദിയാക്കോൻ അച്ചനും മലങ്കര എടവകയിലുള്ള പള്ളികളിലെ വികാരിമാരും ദേശത്തുപട്ടക്കാരറും എല്ലാവരുംകൂടി മട്ടാഞ്ചേരിൽ പള്ളിയിൽവച്ച നിശ്ചയിച്ച കല്പിച്ച കാര്യം: അയ്ത ശുദ്ധമാന കാതോലിക്കാ പള്ളി കല്പിച്ച നമുക്കായിട്ട മലങ്കരയ്ക്കു യാത്രയാക്കിയ പാത്രിയർക്കീസിനെ ബലത്താലെ മെത്രാനും സാമ്പാളൂർ പാതിരിമാരും കൂടി പിടിച്ച, നമുക്ക് അനുഭവിക്കരുതെന്ന കല്പിച്ചതകൊണ്ടും ആ പാത്രിയർക്കീസ മലങ്കരയ്ക്കുവന്ന നമ്മുടെ കണ്ണുംമുന്നിൽ കാണോളംനേരം (പൊടിവ്) ഇപ്പോൾ മലങ്കര വാഴുന്ന മാർ ഫ്രഞ്ചിയൂസ മെത്രാൻ നമുക്ക മെത്രാനല്ല. നാം അയാളുടെ ഇടവകയിലുള്ള പ്രജകളുമല്ല എന്ന ഒന്മ. ശുദ്ധമാന പള്ളിയുടെ ക്രമത്തിൽ തക്കവണ്ണം നമ്മുടെ എടവക വാഴുവാൻ മേല്പട്ടക്കാരൻ വേണ്ടുന്നതിന ഇപ്പോൾതൊട്ട തോമ്മാ അർക്കദിയാക്കോൻ തന്നെ വാണുകൊള്ളുകയും വേണമെന്ന ഒന്മ. ഇതിന വിചാരരായിട്ട കല്ലിശ്ശേരി പള്ളിയിൽ ഇട്ടിത്തൊമ്മൻ കത്തനാരും കടുത്തുരുത്തി പള്ളിയിൽ കടവിൽ ചാണ്ടിക്കത്തനാരും അങ്കമാലി പള്ളിയിൽ വേങ്ങൂർ ഗീവറുഗീസ കത്തനാരും കുറവിലങ്ങാട്ടു പള്ളിയിൽ പള്ളിവീട്ടിൽ ചാണ്ടിക്കത്തനാരും ഇവർ നാലുപേരും വിചാരക്കാരായിരുന്നു മൂവ്വാണ്ടിൽ മൂവ്വാണ്ടിൽ കൂടിവിചാരിച്ച കല്പിച്ചു കൊൾകയുംവേണം എന്ന ഒന്മ. ഈ കല്പിച്ചമേക്ക കടവിൽ ചാണ്ടിക്കത്തനാർ കയ്യെഴുത്ത.

ഇപ്രകാരം ഒരു ഉടമ്പടി തീർത്ത ഒപ്പിട്ടപടി എല്ലാവരും ആലങ്ങാട്ടകൂടി തോമ്മാ അർക്കദിയാക്കോനെ പാത്രിയർക്കീസിന്റെ കല്പന അനുസരിച്ച മെത്രാനായി വാഴിക്കയും ഇട്ടിത്തൊമ്മൻ കത്തനാർ മുതലായ നാല കത്തങ്ങളെ ആലോചനക്കാരായി നിയമിക്കുകയും ചെയ്തു..."

വളരെ വ്യക്തമായ ഈ രേഖയിലെ അത്ര പരിചിതമല്ലാത്ത ചില പ്രയോഗങ്ങൾ മാത്രം വിശദീകരിക്കട്ടെ.

1. റോമൻ കത്തോലിക്കർ വധിച്ചു എന്നു നസ്രാണികൾ ഉറച്ചു വിശ്വസിക്കുന്ന മാർ അഹത്തുള്ളയെ 'മലങ്കരയ്ക്കു വന്ന നമ്മുടെ കണ്ണുംമുന്നിൽ കാണോളംനേരം' എന്നു വിശേഷിപ്പിക്കുമ്പോൾ അസംഭവ്യമായത് സംഭവിച്ചാലല്ലാതെ ഇനി മുറികൂട്ടലില്ല എന്നുതന്നെയാണ് നസ്രാണികൾ അർത്ഥമാക്കുന്നത്.

2. സെന്റ് പോൾസ് കോളജ് (സാൻ പോളാ) ആസ്ഥാനമാക്കി പ്രവർത്തിച്ചിരുന്ന ജസ്യൂട്ട് മിഷനറിമാരാണ് 'സാമ്പാളൂർ പാതിരിമാർ' എന്ന് ഇവിടെ പരാമർശിക്കപ്പെടുന്നത്. നസ്രാണികളുടെ മുമ്പിലെ റോമൻ കത്തോലിക്കാ സഭയുടെ അന്നത്തെ ദൃശ്യ പ്രതീകം ഇവർ മാത്രമായിരുന്നു.

3 'മലങ്കര വാഴുന്ന മാർ ഫ്രഞ്ചിയൂസ മെത്രാൻ' എന്നു വിവക്ഷിക്കുന്നത് മലങ്കര നസ്രാണികളെ അന്ന് ഭരിച്ചിരുന്ന കൊടുങ്ങല്ലൂർ രൂപതയുടെ ഫ്രാൻസിസ് ഗാർഷ്യ എസ്. ജെ. എന്ന യൂറോപ്യൻ റോമൻ കത്തോലിക്കാ മെത്രാനാണ്.

4. 'നാം അയാളുടെ ഇടവകയിലുള്ള പ്രജകളുമല്ല' എന്നു രേഖപ്പെടുത്തുമ്പോൾ നസ്രാണികളെ 1599-ന് ശേഷം റോമാസഭ കെട്ടിയ തൊഴുത്തായ കൊടുങ്ങല്ലൂർ രൂപത തങ്ങളുടെ ഭരണ മേൽക്കോയ്മ അല്ല എന്ന പ്രഖ്യാപനമാണ്. ആത്യന്തികമായി, റോമൻ കത്തോലിക്കാ സഭയുടെ നിരസനവും.

5. 'നമ്മുടെ എടവക വാഴുവാൻ മേല്പട്ടക്കാരൻ വേണ്ടുന്നതിന ഇപ്പോൾ തൊട്ട തോമ്മാ അർക്കദിയാക്കോൻ തന്നെ വാണുകൊള്ളുകയും വേണമെന്ന്' എന്നതിനേക്കാൾ വ്യക്തമായ ഒരു വിദേശ മേൽക്കോയ്മാ നിരസനം വേറൊന്നില്ല.

6. അന്ന് മലങ്കര നസ്രാണികൾ നേരിടുന്ന ഏക വൈദേശിക ആധിപത്യ ഭീഷണി എന്ന നിലയിൽ റോമൻ കത്തോലിക്കാ സഭയുടെ നിരസനം പൊതുവായ വൈദേശിക ആധിപത്യ ത്യജനം ആയിത്തന്നെ കണക്കാക്കണം.

വസ്തുതകൾ ഇങ്ങനെയായിരിക്കെ 1653-ലെ കൂനൻ കുരിശു സത്യമെന്ന നസ്രാണിയുടെ വ്യക്തമായ സ്വാതന്ത്ര്യ പ്രഖ്യാപനം അടിമത്വ പ്രഖ്യാപനമാണെന്ന പ്രചരണം കേരളത്തിലെ നസ്രാണി പാരമ്പര്യം അവകാശപ്പെടുന്ന എല്ലാ സഭാവിഭാഗങ്ങളേയും അപമാനിക്കുന്ന പ്രക്രിയയാണ്. ഇതിനു മറുപടി പറയേണ്ടതും അവരൊക്കെത്തന്നെയാണ്. നസ്രാണി പൈതൃകം അവകാശപ്പെടുന്ന എല്ലാവരും നിരസിക്കുന്നതും അവരുടെ ആത്മാഭിമാനത്തെയും പൈതൃകത്തെയും ചോദ്യം ചെയ്യുന്നതുമായ ഈ നവീന കൂനൻ കുരിശു സത്യ വാചകത്തിന്റെ നിർമ്മാതാക്കൾ ചോദ്യം ചെയ്യുന്നത് തങ്ങളുടെ സ്വത്വബോധത്തെയാണെന്നു തിരിച്ചറിയാത്തവരോടും അതിനെതിരെ പ്രതികരിക്കാത്തവരോടും സഹതപിക്കുകയല്ലാതെ മറ്റൊന്നും ഇവിടെ പ്രസക്തമല്ല.





# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH






# ജനന പെരുന്നാളിന് ശേഷം ഒന്നാം ഞായർ

## (വി. ലൂക്കോസ് 2:40-52)



## ഫാ. ജെറിൻ ജോൺ അടൂർ





ക്രിസ്തുവിനെ കാണാതെ പോകുന്ന അനുഭവമാണ് ഇന്നത്തെ സുവിശേഷത്തിലെ വിഷയം. യേശുവിനെ കാണാതെ പോകുന്നു. ആർക്ക്? യേശുവിനോട് ഏറ്റവും അടുപ്പമുള്ളവർക്ക്. അതായത് മാതാവിനും യൗസഫ് പിതാവിനും.

തങ്ങളുടെ ജീവിതത്തിന്റെ ഒരു മുഹൂർത്തത്തിൽ ക്രിസ്തുവിനെ നഷ്ടപ്പെടുന്നു. കാണാതെ പോകുന്നു. ഇത് ആരുടെയും ജീവിതത്തിൽ സംഭിക്കാവുന്നൊരു കാര്യമാണ്. എന്റെയും നിങ്ങളുടെയും ജീവിതത്തിൽ സംഭവിക്കാവുന്നതാണ്. യേശുവിനെ നഷ്ടപ്പെടുന്ന അനുഭവം. അവിടുത്തെ കാണാതാകുന്ന അനുഭവം. തമ്പുരാൻ കൺവെട്ടത്തിൽ ഇല്ലാത്ത അനുഭവം! ഈ വേദഭാഗം നമുക്കായി നൽകുന്ന ചില സന്ദേശങ്ങൾ കുറിക്കുന്നു.

**ആരവങ്ങൾക്കിടയിൽ ക്രിസ്തുവിനെ അന്വേഷിക്കുവാൻ മറക്കുന്ന തലമുറ**

എവിടെയാണ് തമ്പുരാനെ നഷ്ടപ്പെടുമ്പോൾ അന്വേഷിക്കേണ്ടത്? ഹൃദയത്തിലാണ്. എൻറെ ഉള്ളിലാണ്. എന്റെ മനസ്സിലും എൻറെ സാന്നിദ്ധ്യത്തിലുമാണ്. ഇതാരാണ് നമുക്ക് പറഞ്ഞു തരുന്നത്? ക്രിസ്തു തന്നെയാണ്! വളരെ ശ്രദ്ധയോടെ യേശുവിൻറെ ജീവിതത്തിലൂടെ കടന്നുപോയാൽ സുവിശേഷകർ തരുന്ന സൂചനകൾ വ്യക്തമാണ്. അതിരാവിലെ അവിടുന്നെഴുന്നേറ്റ് ഒരു മരുഭൂമിയിലേയ്ക്കു പോകുന്നു. പ്രാർത്ഥിച്ചുകൊണ്ടിരുന്നു, (മർക്കോസ് 1: 46). പിന്നെ ജനക്കൂട്ടത്തെ പറഞ്ഞു വിട്ടശേഷം അവിടുന്ന് മലമുകളിലേയ്ക്കു പ്രാർത്ഥിക്കാൻ പോയി... (മർക്കോസ് 6:46).

ഇങ്ങനെ മലമുകളിലും മരുഭൂമിയിലും ഏകാന്തതയിലും ക്രിസ്തുവിനെ കണ്ടുമുട്ടുന്ന ക്രിസ്തുതന്നെയാണ് നമുക്ക് മാതൃക. ദൈവത്തെ നഷ്ടപ്പെടുന്ന സംഭവങ്ങൾ, അനുഭവങ്ങൾ ഉള്ളപ്പോൾ, അനുഭവങ്ങൾ വരുമ്പോൾ അന്വേഷിക്കുക. മൗനത്തിലും ഏകാന്തതയിലും ഹൃദയത്തിൻറെ നിശ്ശബ്ദതയിലും അന്വേഷിക്കുക.

നമുക്ക് എല്ലാ കുടുംബങ്ങൾക്കു മാതൃക നസ്രത്തിലെ കുടുംബമാണ്. മാതാവും യൗസഫ് പിതാവും യേശുവും. ആ കുടുംബത്തിനാണ് മകനെ നഷ്ടപ്പെടുന്നത്. നമ്മുടെ കുടുംബങ്ങളിൽ മാതാപിതാക്കൾക്ക് മക്കളെ നഷ്ടപ്പെടാറുണ്ടോ? കാണാതെ പോകാറുണ്ടോ? Physically.... ശാരീരികമായി അവർ കൂടെ കാണും. പക്ഷെ അവരുടെ ഒരു വൈകാരിക അവസ്ഥയിൽനിന്നും മക്കൾ നഷ്ടപ്പെട്ടു പോകാറുണ്ടോ. ഉണ്ടെങ്കിൽ അവരെ കണ്ടെത്തണം. അങ്ങനെ കാണാതെ പോകുന്ന അനുഭവം വരുമ്പോൾ പഴയൊരു കഥയില്ലേ....

ഒരാൾ താക്കോൽ നഷ്ടപ്പെട്ടിട്ട് അന്വേഷിച്ചിറങ്ങിയ കഥ. ഒരു വീടിൻറെ മിറ്റത്ത് വൃദ്ധനായ മനുഷ്യൻ സന്ധ്യാസമയത്ത് വിഷമിക്കുകയായിരുന്നു. വഴിപോക്കാനായ യുവാവിനു മനസ്സിലായി വൃദ്ധൻ സഹായം തേടുകയാണെന്ന്. ചോദിച്ചു, അങ്ങ് എന്താ, അന്വേഷിക്കുന്നത്. മറുപടി. മകനേ, എന്റെ താക്കോൽ കളഞ്ഞുപോയി. കുറച്ചു നേരം അന്വേഷിച്ചിട്ട് കിട്ടാതെ വന്നപ്പോൾ... അല്ല താക്കോൾ വലിയതാണോ...? ചെറുപ്പക്കാരൻ ചോദിച്ചു. എന്തുകൊണ്ടാണ് ഉണ്ടാക്കിയിരിക്കുന്നത്? ഇരുമ്പ്! എവിടെയാണ് കാണാതെ പോയത്. വൃദ്ധൻ പറഞ്ഞു. നഷ്ടമായത് മുറിക്ക് അകത്താണ്. പിന്നെന്തിനാ പുറത്ത് അന്വേഷിക്കുന്നതെന്നായി ചെറുപ്പക്കാരൻ. അകത്ത് ഒട്ടും വെട്ടമില്ല. കൂരിരുട്ട്. പിന്നെ അല്പം വെട്ടമുള്ളത് മുറിക്കു പുറത്തായതിനാൽ ഇവിടെ അന്വേഷിച്ചെന്നേയുള്ളൂ...! കാണാതെ പോകുമ്പോൾ നാം അന്വേഷിക്കേണ്ടത് നഷ്ടമാകുന്നിടത്താണ്.

ക്രിസ്തു യരുശലേം ദേവാലയത്തിൽ കാണാതെ പോയതിനാൽ തിരിച്ച് മാതാപിതാക്കൾ അവിടേക്കാണ് യേശുവിനെ അന്വേഷിച്ചോടിയത്. അവിടെയാണ് അന്വേഷിച്ചത്. മാതാപിതാക്കൾക്ക് മക്കളെ കാണാതെ പോകുന്ന് അനുഭവമുണ്ടാകുമ്പോൾ അവർ പോകുന്നത് അവരെ നഷ്ടപ്പെട്ട ഇടത്തിലേയ്ക്കാണ്. അന്വേഷണത്തിൻറെ 'ഫോക്കസ്' തിരിച്ചു പിടിക്കാനായാൽ തീർച്ചയായും കണ്ടെത്തലും യാഥാർത്ഥ്യമാകും.

**ആഴങ്ങളിലേക്കിറങ്ങുന്ന ക്രിസ്തുവിന്റെ അന്വേഷണം**

ദൈവാലയത്തിൽ യേശു തന്റെ മാതാപിതാക്കളോട് ചോദിച്ച ചോദ്യം വളരെ പ്രസക്തമാണ്. എന്നെ തിരഞ്ഞത് എന്തിന്? എന്റെ പിതാവിനുള്ളതിൽ ഞാൻ ഇരിക്കേണ്ടത് എന്നു നിങ്ങൾ അറിയുന്നില്ലയോ? (ലൂക്കൊസ്: 2:49) താൻ ഇരിക്കേണ്ട ഇടം പന്ത്രണ്ടാമത്തെ വയസ്സിൽ തന്നെ കണ്ടെത്തിയ യേശുവിന്റെ നയപ്രഖ്യാപനമാണിത്. ദൈവാലയം, ദൈവവും വിശ്വാസസമൂഹവും കൂടിച്ചേരുന്ന ഇടമാണ്. ആ ഇടത്തെയാണ് യേശു തന്റെ സ്വന്തം ഇടമായിക്കണ്ടത്. സമൂഹമധ്യത്തിലാണ് യേശു ഇതു കണ്ടെത്തിയത്. ദൈവത്തോടും സമൂഹത്തോടുമുള്ള ബന്ധത്തിൽ സ്വന്തം ഇടങ്ങളെ വ്യാഖ്യാനിക്കുവാൻ കുട്ടികൾ പ്രാപ്തി നേടണം. ഞാൻ ഒരു വൃത്തമല്ല, വൃത്തത്തിന്റെ ഭാഗമാണ് എന്ന തിരിച്ചറിവു കൂടിയാണിത്. യേശു ഇതിലൂടെ തന്നെത്തന്നെ കണ്ടെത്തുകയാണ്. യേശു ദൈവാലയത്തിൽ ആൾക്കൂട്ടത്തിന്റെ മധ്യത്തിൽ നിസ്സംഗനായി ഇരിക്കുകയായിരുന്നില്ല. യേശു തന്റെ ഇടവുമായുള്ള സംവാദത്തിലായിരുന്നു. താൻ കണ്ടെത്തിയ ഇടത്തെ തന്റെ സാന്നിദ്ധ്യം കൊണ്ട് നിറയ്ക്കുന്ന യേശുവിനെയാണ് നാം ഇവിടെ കാണുന്നത്. സമൂഹത്തോടുള്ള ഉത്തരവാദിത്തങ്ങൾ നിർവഹിച്ചു വളരുവാനുള്ള ദർശനം കുട്ടികൾക്കുണ്ടാവണം. തന്റെ സാമൂഹ്യ ഇടങ്ങളെ ശുശ്രൂഷകൾ കൊണ്ടു നിറയ്ക്കുവാനുള്ള മനോഭാവം കുട്ടികളിൽ രൂപപ്പെടണം. അപ്പോഴാണ്, വിദ്യാഭ്യാസം എന്നത് ഉപജീവനത്തിനു വേണ്ടിയുള്ള ഒരു കുറുക്കുവഴിയല്ല, ജീവിതം തന്നെയാണ് എന്ന ദർശനം കൈവരുന്നതു.

വിദ്യാഭ്യാസം ഒരു അന്വേഷണ പ്രക്രിയയാണ്. കടലിലെ തിരമാലകളെപ്പോലും വെല്ലുവിളിച്ച് കടലിന്റെ ആഴങ്ങളിലേക്ക് ഊളിയിട്ടിറങ്ങി മുത്തുകൾ സ്വന്തമാക്കുന്ന ഒരു കുട്ടിയുടെ ആഹ്ലാദം കരയിലിരുന്ന് കുറച്ചു കക്കകൾ ശേഖരിക്കുന്ന ഒരു കുട്ടിക്കുണ്ടാവില്ല. കടൽത്തീരത്തു ചിതറിക്കിടക്കുന്ന കക്കകൾ ശേഖരിച്ചു കൊണ്ടുപോകുന്ന കുട്ടിയുടെ അവസ്ഥയാണ് പലപ്പോഴും, കുറേ അറിവുകൾ ശേഖരിച്ചുകൂട്ടുന്ന ഒരു വിദ്യാർത്ഥിക്കുള്ളത്. എന്നാൽ ശരിയായ വിദ്യാഭ്യാസം കുറേ അറിവുകളുടെ ശേഖരണമല്ല, അത് ആഴക്കടലിൽ മുങ്ങിച്ചെന്ന് മുത്തുകൾ ശേഖരിക്കുന്ന അന്വേഷണത്വരയുടെ ആഹ്ളാദമാകണം. 'ആഴത്തിലേക്കു വലയിറക്കുക' എന്നു യേശു തന്റെ ശിഷ്യന്മാരോടു പറയുന്നത് ഒരു വിദ്യാഭ്യാസ ദർശനം കൂടിയാണ്. ഉപരിപ്ലവമായ കാഴ്ചകളും അന്വേഷണങ്ങളും വിട്ട് ആഴത്തിലുള്ള സത്യങ്ങൾ കണ്ടെത്തുവാനുള്ള ഒരു ആവേശവും താൽപര്യവും ആത്മീയ ജീവിതത്തിലും സജീവമായിട്ടുണ്ടാകണം.

ബാലനായ യേശുവിന്റെ വളർച്ചയെക്കുറിച്ച് വി. ലൂക്കൊസിന്റെ സുവിശേഷം നൽകുന്ന ദർശനം സർവ്വതോന്മുഖമായ വികാസത്തിന്റേതാണ്. "പൈതൽ വളർന്നു, ജ്ഞാനം നിറഞ്ഞു, ആത്മാവിൽ ബലപ്പെട്ടുപോന്നു" എന്നു വി. ലൂക്കോസ് എഴുതുമ്പോൾ അതു യേശുവിന്റെ ശാരീരികവും മാനസികവും ആത്മീയവുമായ വളർച്ചയെക്കുറിച്ചാണ് സൂചിപ്പിക്കുന്നത്. ബാലനായ യേശുവിന്റെ ജീവിത മാതൃകയിൽനിന്നും വിദ്യാഭ്യാസത്തിന്റെ സനാതനമായ മൂല്യങ്ങളും ലക്ഷ്യങ്ങളും നമുക്കു ഉൾക്കൊള്ളുവാൻ സാധിക്കും.

"യേശുവോ, ജ്ഞാനത്തിലും വളർച്ചയിലും ദൈവത്തിന്റെയും മനുഷ്യരുടെയും കൃപയിലും മുതിർന്നു വന്നു" (ലൂക്കൊസ്: 2:52) യേശുവിന്റെ വളർച്ച എങ്ങനെയായിരുന്നു എന്നു വ്യക്തമാക്കുന്ന വാക്യമാണിത്. പ്രായത്തിൽ മുതിർന്നുവരുന്ന കുട്ടി പക്വതയിലും മുതിർന്നു വരണം. വിദ്യാഭ്യാസം അതാണ് ലക്ഷ്യമാക്കുന്നത്. സ്രഷ്ടാവ് ദൈവമാണ്. സൃഷ്ടി വളരേണ്ടത് സ്രഷ്ടാവുമായുള്ള അഭേദ്യമായ ബന്ധത്തിലാണ്. യേശുവളർന്നത് ചുറ്റുപാടുകളുമായുള്ള ബന്ധത്തിലാണ്, സമൂഹ മധ്യത്തിലാണ്. വി. ലൂക്കൊസ് 2;41-52 ൽ നാം കാണുന്നത് ദൈവാലയത്തിലേക്കു പോകുന്ന യേശുവിനെയാണ്. ദൈവാലയത്തിൽ യേശു ഒരു സംവാദത്തിൽ ഏർപ്പെട്ടിരിക്കുന്നതായിട്ടാണ് നാം കാണുന്നത്. ദൈവത്തിന്റെ ആലയത്തിൽ ഒരു ജനസമൂഹത്തോടൊപ്പം യേശു ആയിരുന്നു എന്നതു തന്നേ യേശു ദൈവത്തിന്റെയും മനുഷ്യരുടെയും കൃപയിൽ മുതിർന്നു വന്നതിന്റെ നല്ല അടയാളമാണ്. ❑

# FIRST SUNDAY AFTER CHRISTMAS




## Fr. Sajoie Samuel


The Gospel portion is from St. Matthew chapter 02: 9-15 and 19 to 23. The Wise Men from the East pay their tribute to the Messiah. They present gold, frankincense and myrrh to Jesus. They are guided by a star from their hometown to the place where Jesus was born. Later they return home from another route as instructed by an angel. The latter part of the Gospel shows the family rushing to Egypt to save themselves from the tyranny of Herod.

### I. MAGI SHOW THE RIGHT WAY TO WORSHIP

Firstly, they bring gifts fit for a King. Psalms 72:15 shows the relevance of gold to adorn a king. Frankincense has reference in Isaiah 60:06. Myrrh has reference in Psalms 45:08 along with aloes and cassia. The gifts that we can offer to God are our praise and thanksgiving. Before seeing the Infant, they met Herod. But they did not bow down to him in reverence. Secondly, they knelt down and worshipped Him. What need was for them to worship Jesus? They never saw any miracles of Jesus. They never heard any sermon of Jesus. It's noteworthy that they pay their obeisance to the Infant Jesus without seeing any mighty deeds by Him.

Thirdly, they persistently search for Jesus. The search made them digress into the royal palace, but they were on track without much delay. Fourthly, they follow instructions given to them in a dream not to traverse the same path they took to see the Baby.

### II. OLD TESTAMENT IDENTITY OF JESUS

In the days after resurrection of Jesus from the dead, there were widespread doubts regarding the true identity of Jesus. Some Jews even went to the extent of believing that two Messiahs will be born in the world. Such heresies made it difficult for the genuine believer to believe in Jesus Christ. To negate this threat, the evangelist makes reference to many Old Testament patriarchs and prophets to prove that Jesus was indeed the anointed one. For this sole purpose, the Gospel starts with the genealogy of Jesus Christ traced from Abraham in a total of 48 generations.

The evangelist starts the Gospel by identifying Jesus as the Son of Abraham and Son of David. This is followed by Jesus being called as Emmanuel meaning 'God is with us'. With the reference of Egypt, Jesus is linked to Moses, the deliverer of the Israelites from Pharoah. The massacre of the Infants makes reference to prophet Jeremiah who talks about Rachel. The second chapter ends with Jesus being called a Nazorean referring to Samson.

### III. IF JESUS IS IN YOUR HEART, GOD PROTECTS YOU

The Wise Men had no idea where to find Infant Jesus. But their intentions were innocent and genuine. They had the zeal to search for the Baby no matter what difficulties they had to face. Their intention to meet Jesus was pure without any hidden agendas. Even king Herod wanted to see the 'King of the Jews', but he could not. But Herod is not able to see Jesus as his intentions were not pious.

We also see Joseph and Mary caring for the Infant. They had dedicated their life to unite for the Savior. So they are under divine protection and guidance. There were times they had to make haste for their safety. Also there were times when they had to casually travel back. In vs. 13 we see the message of the Angel to Joseph to 'flee' to Egypt. Later, again in a dream Joseph is told to return. So when we focus our life on Jesus, God guides us.

A Christ centered life helps us to channelise our life towards Christian precepts. Peter led a Christ centered life which helped him to regain his responsibilities as a disciple even after denying Jesus three times. St. John led a life of persecution with a content heart because he was focused on his Messiah.

### CONCLUSION

The threat to the life of Jesus on His birth shows His divine and human nature. As a human He was never away from perils and threats like you and me. Morever His divine power can be seen in the way God intervenes to shield His only begotten Son from His enemies. May God Almighty shield us also from all trials and tribulations as He did for His Son.

A blessed New Year to all readers.





കുവൈറ്റ് സെന്റ് ഗ്രീഗോറിയോസ് ഇന്ത്യൻ ഓർത്തഡോക്സ് മഹാ ഇടവകയുടെ നേതൃത്വത്തിൽ നടന്ന ക്രിസ്തുമസ് ശുശ്രൂഷകൾക്ക് അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ നേതൃത്വം നൽകി.



## സിസ്റ്റർ പൗളിൻ അന്തരിച്ചു

ശൂരനാട് ബസലേൽ കോൺവെന്റ് അംഗം ആയ സിസ്റ്റർ പൗളിൻ അന്തരിച്ചു. സംസ്കാരം നാളെ (31 ഞായർ) ഉച്ച തിരിഞ്ഞ് 3.30-ന് നടക്കും.